ശ്രീരാമവൎമ്മഗ്രന്ഥാവലി

# ത്രിപുരദഹനം

പ്രബന്ധം.





കൊച്ചി
മലയാളഭാഷാപരിഷ്ക്കരണക്കമ്മിററിയിൽനിന്നു
പ്രസിദ്ധപ്പെടുത്തുന്നതു്.

ശ്രീരാമവർമ്മഗ്രന്ഥാവലി

# ത്രിപുരദഹനം

## പ്രബന്ധം.

(ടിപ്പണീസഹിതം.)



കൊച്ചി
മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു
പ്രസിദ്ധപ്പെടുത്തുന്നതു്.

കോപ്പി ൫൦൦

തൃശ്ശിവപേരൂർ മംഗളോദയം പ്രസ്സിൽ അച്ചടിച്ചതു്.

൧൦൯൯



വില അണ ൮.

# പ്രസ്താവന

അമുദ്രിതങ്ങളായ ഭാഷാഗ്രന്ഥങ്ങൾ തേടിപ്പിടിച്ച് അബദ്ധം കൂടാത്ത വിധത്തിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുന്നതു് ഭാഷാപരിഷ്കരണമാർഗ്ഗങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്ത ഒന്നായിട്ടാണ് ഭാഷാപരിഷ്കരണക്കമ്മിററി വിചാരിച്ചിട്ടുള്ളതു്. ഭാഷാസാഹിത്യത്തിലെ അമുദ്രിതഗ്രന്ഥങ്ങളിൽവച്ച് ഒരു പ്രധാനസ്ഥാനം വഹിക്കുന്നവയാണ് ചമ്പൂപ്രബന്ധങ്ങൾ എന്നതിന്നു സംശയമില്ല. അതിനാലാണ് അല്പകാലത്തിനുമുമ്പു ഗൌരീചരിതം മുതലായ ചില അമുദ്രിതചമ്പൂപ്രബന്ധങ്ങൾ കമ്മിററിയിൽനിന്നു പ്രസിദ്ധപ്പെടുത്തുകയുണ്ടായിട്ടുള്ളതു്. അതിനെത്തുടൎന്നുകൊണ്ടു്, തൃപ്പൂണിത്തുറ ഈടുവെപ്പുഗ്രന്ഥശാലയിലെ ൧൧൦൮-ാം നമ്പർ താളിയോലഗ്രന്ഥത്തിൽനിന്നു പകൎത്തി ചില ചമ്പൂപ്രബന്ധങ്ങൾ ടിപ്പണിയോടുകൂടി അച്ചടിച്ചു പ്രസിദ്ധം ചെയ്യാൻ കമ്മിററി തയ്യാറാക്കിവരുന്നുണ്ടു്. അവയിലൊന്നാണ് മഹാജനങ്ങളുടെ മുമ്പിൽ അവതരിപ്പിക്കുന്ന ഈ 'ത്രിപുരദഹനം'.

ഭാഷാസാഹിത്യത്തിൻെറ ചരിത്രകാലത്തെ ഋതുക്കളായി ഭാഗിക്കാമെങ്കിൽ ചമ്പൂപ്രബന്ധങ്ങളുടെ കാലം ഋതുരാജനായ വസന്തം തന്നെയാണെന്നു് പറയാവുന്നതാണ്. ഈ ഋതുവിൽ നാനാപ്രകാരങ്ങളിലുള്ള പ്രബന്ധ

പ്രസൂനങ്ങൾ വിരിഞ്ഞു സാഹിത്യാരാമത്തെ പല പ്രകാരത്തിൽ ശോഭിപ്പിക്കുന്നു. നയനാനന്ദവും ഘ്രാണപ്രീതിയുമുളവാക്കുന്ന സുരഭിലകുസുമങ്ങൾ, ശ്രവണങ്ങളിൽ അമൃതവർഷം ചെയ്യുന്ന കോകിലാലാപം ഭൃംഗഝങ്കാരം മുതലായവ, ത്വക്കിനെ സുധാദ്രവത്തിലാറാടിക്കുന്ന മന്ദമാരുതൻ, രസനയെ ദിവ്യസുഖമനുഭവിപ്പിക്കുന്ന മകരന്ദം മുതലായവ ഈ ഋതുവിലെ അസാധാരണവിഭവങ്ങളത്രെ. ഈ വാസന്തികവിഭൂതികളെ അനുഭവിക്കേണമെന്നുള്ള ആഗ്രഹത്തോടുകൂടി സാഹിത്യാരാമത്തിൽ സൈ്വരവിഹാരമാരംഭിക്കുന്ന സഹൃദയജനങ്ങൾ അഭൌമമായ ഏതോ ഒരു ദിവ്യലോകത്തിൽ പ്രവേശിച്ചാലെന്നപോലെ ചമൽകൃതമതികളായിച്ചമയുന്നു.

മേൽപ്പറഞ്ഞ വാസന്തവാസരങ്ങളിൽ സാഹിത്യാരാമത്തിൽ വികസിച്ച പ്രബന്ധപുഷ്പങ്ങളെ അഴകിലും വാസനയിലുമുള്ള തരതമഭാവം പുരസ്കരിച്ച് ഉത്തമം, മദ്ധ്യമം, അധമം എന്നിങ്ങനെ മൂന്നിനമായി വിഭജിക്കാം. നയനാസേചനകങ്ങളും വാസനാഭാസുരങ്ങളും "മധുമദമണമോലു"ന്നവയുമായിട്ടുള്ളവ ഒന്നാമത്തെ ഇനത്തിലും, ആകൃതിഗുണംകൊണ്ടും വാസനാവൈഭവംകൊണ്ടും അല്പം താഴ്ന്നു നിൽക്കുന്നവയും എന്നാൽ ആകപ്പാടെ വിശ്വശില്പിയുടെ ശില്പകലാനൈപുണ്യത്തെ പ്രകടിക്കുന്നവയുമായിട്ടുള്ളവ രണ്ടാമത്തെ ഇനത്തിലും, ആകൃതിയിലും പ്രകൃതിയിലും അതിലും ഗുണം കുറഞ്ഞവ മൂന്നാമത്തെ ഇനത്തിലും അന്തർഭവിക്കുന്നതാണ്. രാമായണചമ്പു, നൈഷധചമ്പു, കൊടിയവിരഹം, കാമദഹനം, രാജരത്നാവ

ലീയം മുതലായവ ചമ്പൂപ്രബന്ധങ്ങളിൽ ഉത്തമസ്ഥാനത്തെ അർഹിക്കുന്നവയാണെന്നു സഹൃദയജനസമ്മതമാകുന്നു. ശേഷമുള്ളവ നിപുണന്മാരായ നിരൂപകന്മാരുടെ അഭിപ്രായമനുസരിച്ചു യഥാസംഭവം മദ്ധ്യമങ്ങളായോ അധമങ്ങളായോ വിഭജിക്കാവുന്നതാണു്.

ഉത്തമങ്ങളായ എല്ലാ വസ്തുക്കളുടേയും ഉൽപത്തി, ചരിത്രം മുതലായവയെപ്പററി തത്വഗവേഷണംചെയ്യുന്നതിൽ മനുഷ്യന്റെ മനസ്സ് നിരപേക്ഷമായ കൌതുകത്തോടും തീവ്രവേഗത്തോടുംകൂടി പ്രവർത്തിക്കുന്നു. മദ്ധ്യമങ്ങളായ വസ്തുക്കളുടെ കാര്യത്തിൽ അതു മദ്ധ്യവേഗത്തോടും പ്രയോജനാപേക്ഷയനുസരിച്ചും മാത്രമേ വ്യാപരിക്കുന്നുള്ളൂ. അധമവസ്തുക്കളുടെ വിഷയത്തിലാകട്ടെ മനുഷ്യബുദ്ധിയുടെ ജിജ്ഞാസ ശുഷ്കഭൂമിയിലെ പ്രസ്രവംപോലെ വററി വരണ്ടു പോകുന്നു. ജിജ്ഞാസയിലുള്ള ഈ ഭേദം ജ്ഞാനത്തിലും കാണാതിരിപ്പാൻ തരമില്ല. പ്രകൃതമായ സാഹിത്യാരാമത്തിലെ പ്രബന്ധപുഷ്പങ്ങളിലും ഉത്തമങ്ങളായവയുടെ ഉൽപത്തിചരിത്രാദികൾ വരക്കെ പരിജ്ഞാതങ്ങളാണെങ്കിലും, മദ്ധ്യമങ്ങളായുള്ളവയിൽ പലതിന്റെയും തത്വം ആരും അറിയാതെയാണു കിടക്കുന്നതു്. അവയുടെ ഉത്ഭവത്തിന്നു ഹേതുക്കളായ കവിശ്രേഷ്ഠന്മാരുടെ പേർപോലും ആരും അറിയാതെയാണിരിക്കുന്നതു്. എന്നാൽ ഇതു ജനങ്ങളുടെ ജ്ഞാനവൈകല്യത്തെയല്ലാതെ അവയുടെ ഗുണവൈരള്യത്തെ സൂചിപ്പിക്കുന്നില്ല.

പ്രകൃതമായ ത്രിപുരദഹനം മേൽപ്പറഞ്ഞ രണ്ടാമ

ത്തെ ഇനത്തിൽ മേലേക്കിടയിൽ പെടുത്താവുന്ന ഒരു ചമ്പൂപ്രബന്ധമാണ്. പുരാണപ്രസിദ്ധമായ ത്രിപുരാസുരദഹനം തന്നെയാണ് ഇതിലെ പ്രതിപാദ്യവസ്തു. ലോകത്രയകണ്ടകനായ താരകാസുരനെ ദേവസേനാപതിയായ ശ്രീസുബ്രഹ്മണ്യസ്വാമി നിഗ്രഹിച്ചതിന്നുശേഷം ആ താരകാസുരന്റെ പുത്രന്മാരായ വിദ്യുന്മാലി, കമലാക്ഷൻ, താരകാക്ഷൻ എന്നിവർ പരമശിവനെ തപസ്സുകൊണ്ടു പ്രത്യക്ഷനാക്കി അവിടുത്തെ തൃക്കയ്യിൽനിന്ന് ആരാലും അഭേദ്യവും അത്യാശ്ചര്യകരവും "അഖിലശസ്ത്രാസ്ത്രദ്രവ്യാദിപൂർണ്ണ"വുമായ മൂന്നു പുരങ്ങളെ സമ്പാദിച്ചു. ആ ത്രിപുരങ്ങളിലിരുന്നുകൊണ്ട് അവർക്ക് യഥേഷ്ടം ഭുവനങ്ങളിൽ സഞ്ചരിക്കാമെന്നും, പന്തീരാണ്ടു കൂടുമ്പോളൊരിക്കൽ എവിടെവച്ചെങ്കിലും അവർക്ക് തമ്മിൽക്കാണുവാൻ സാധിക്കുമെന്നും, അങ്ങനെ കണ്ടെത്തുന്ന സമയത്ത് ശിവൻതന്നെ ഒരു ശരംകൊണ്ട് മൂവരേയും ഒരുമിച്ചു കൊന്നുവെങ്കിലല്ലാതെ അവർക്ക് മരണം വരികയില്ലെന്നും അവർ വരവും വാങ്ങി. വരലാഭത്താൽ മദാന്ധന്മാരായിച്ചമഞ്ഞ ത്രിപുരന്മാർ ത്രൈലോക്യത്തിലെങ്ങും നിർഭയം സഞ്ചരിച്ചു, സ്വർഗ്ഗഭൂമിപാതാളങ്ങളിൽ വസിക്കുന്ന സകല ജീവികളേയും ദ്രോഹിക്കുവാൻ തുടങ്ങി. ശിവനെ മാത്രം ഒരു വിധത്തിലും മുഷിപ്പിക്കാതെ കഴിക്കുവാൻ വേണ്ടി അവർ ഭസ്മരുദ്രാക്ഷാദികളായ ശിവചിഹ്നങ്ങളെ ധരിച്ചു പതിവായി ശിവപൂജചെയ്തു പോന്നു. അക്കാലത്ത് ത്രിപുരപീഡയാൽ ദേവലോകത്തുനിന്ന് ഭ്രഷ്ടന്മാരാക്കപ്പെട്ട ഇന്ദ്രാദിദേവന്മാർ ത്രൈലോക്യരക്ഷകനും അസുരാന്തകനുമായ മഹാവിഷ്ണുവിന്റെ തിരുമുമ്പിൽ ചെന്നു സങ്കടമുണർത്തി

ച്ച് ത്രിപുരോപദ്രവം തീൎത്തുതരേണമെന്നപേക്ഷിച്ചു. ശിവന്റെ ശരംകൊണ്ടല്ലാതെ ത്രിപുരന്മാൎക്കു മരണം ഭവിക്കയില്ലെന്ന വാസ്തവം ധരിച്ചിട്ടുള്ള വിഷ്ണുഭഗവാൻ കൈലാസത്തിൽച്ചെന്ന് ശിവനെക്കണ്ടു ദേവന്മാരുടെ കാൎയ്യത്തിൽ ഉദാസീനനെന്ന നിലയിൽ ചിലതു സംസാരിക്കുകയുണ്ടായി. അതിൽനിന്നു ശിവന്നു ത്രിപുരന്മാരിലുള്ള വാത്സല്യത്തിന്നു ഹാനിവന്നാലല്ലാതെ ത്രിപുരന്മാരെ നശിപ്പിക്കുവാൻ വഴിയില്ലെന്നും അവരുടെ ശിവഭക്തിക്കു ഹാനിവന്നുവെങ്കിലല്ലാതെ ആ വാത്സല്യം ഒട്ടു നശിക്കയുമില്ലെന്നും വിചാരിച്ച് വിഷ്ണുഭഗവാൻ ബുദ്ധമുനിയുടെ വേഷം ധരിച്ച് ബൌദ്ധശാസ്ത്രം നിൎമ്മിച്ച് ഭക്താഗ്രഗണ്യനായ നാരദമുനിയെ ശിഷ്യനാക്കി തന്റെ ഒരുമിച്ചു കൂട്ടി, ത്രിപുരന്മാർ ഒത്തുചേരുന്ന ബോധിവൃക്ഷത്തിന്റെ ചുവട്ടിലിരുന്നു ശിഷ്യനെ പഠിപ്പിക്കുവാൻതുടങ്ങി. അസുരന്മാർ അവിടെ ചെന്നപ്പോൾ അത്ഭുതരൂപനായ ബുദ്ധമുനിയേയും ശിഷ്യനേയും കണ്ടു വിവരങ്ങൾ ചോദിച്ചറിഞ്ഞു. തദനന്തരം ബുദ്ധമുനിയും ദൈത്യന്മാരും തമ്മിൽ ബൌദ്ധശാസ്ത്രത്തേയും ശൈവസിദ്ധാന്തത്തേയും വിഷയീകരിച്ചു ദീൎഘമായ ഒരു വാദം നടത്തി. ബൌദ്ധശാസ്ത്രപ്രകാരം പ്രത്യക്ഷമായി കാണപ്പെടുന്നതു മാത്രമേ സത്യമാകയുള്ളുവെന്നും, ശിവൻ ചാക്ഷുഷപ്രത്യക്ഷവിഷയമല്ലായ്കയാൽ മിത്ഥ്യാകല്പിതനാണെന്നും ബൌദ്ധമുനി വാദിച്ചു. ശിവൻ മാത്രമേ സത്യമായിട്ടുള്ളുവെന്നും തൽഭിന്നമായിട്ടുള്ളതെല്ലാം മിത്ഥ്യയാണെന്നും ത്രിപുരന്മാർ പ്രതിവാദിച്ചു. ഈ ഗംഭീരമായ വാദത്തിൽ ഇരുപക്ഷക്കാൎക്കും സ്വീകാൎയ്യമാ

യ ഒരു നിൎണ്ണയം വരുത്തുവാൻ പ്രയാസമായപ്പോൾ കാൎയ്യം ഒരുപരീക്ഷകൊണ്ടു തീൎച്ചപ്പെടുത്തണമെന്നു് ബുദ്ധമുനി പറഞ്ഞു. "ഞാൻ ബൌദ്ധശാസ്ത്രത്തിൻെറ പ്രഭാവത്താൽ ഈ ബോധിവൃക്ഷത്തെ ഇല്ലാതാക്കാം. നിങ്ങൾ ശിവപ്രഭാവത്താൽ അതിനെ വീണ്ടും ജനിപ്പിക്കുവിൻ" എന്നു പറഞ്ഞു മായാനിപുണനായ ബുദ്ധമുനി സ്വമായകൊണ്ടു് ആ മഹാവൃക്ഷത്തെ അദൃശ്യമാക്കി. ഇതുദൃശ്യമായപ്പോൾ ദൈത്യന്മാർ ശിവൻ മിത്ഥ്യാകല്പിതനാണെന്നുസമ്മതിച്ചു ബൌദ്ധമുനിക്കു കീഴടങ്ങി ശൈവചിഹ്നങ്ങൾ വലിച്ചെറിഞ്ഞു ബൌദ്ധമുദ്രകളെ സ്വീകരിച്ചു. ഉടൻതന്നെ കലഹപ്രിയനായ നാരദൻ കൈലാസത്തിൽച്ചെന്നു ത്രിപുരന്മാർ പരമശിവനോടു ചെയ്ത ധിക്കാരത്തെ അറിയിക്കുകയും, അതു കേട്ടു കുപിതനായ ശിവൻ ത്രിപുരസംഹാരത്തിന്നു മുതിരുകയും ചെയ്തു. തത്സമയം മഹാമേരു വില്ലായി, വാസുകി ഞാണായി, ഭൂമിദേവി തേരായി, സൂൎയ്യചന്ദ്രന്മാർ തേരുരുളായി, ചതുൎവ്വേദങ്ങൾ കുതിരകളായി, വിഷ്ണുഭഗവാൻ അസ്ത്രവുമായി. തത്താദൃശചാപാദികളോടുകൂടിയ രുദ്രൻ തൻെറ ചെന്തീക്കനൽ ചിതറുന്ന മൂന്നാം തൃക്കണ്ണുകൊണ്ടു് നോക്കി ത്രിപുരങ്ങളെ ദഹിപ്പിക്കുകയും ചെയ്തു.

"രത്നസാനുശരാസനം രജതാദ്രിശൃംഗനികേതനം
ശിഞ്ജിനീകൃതപന്നഗേശ്വരമച്യുതാനലസായകം
ക്ഷിപ്രദഗ്ദ്ധപുരത്രയം ത്രിദശാധിപൈരഭിവന്ദിതം
ചന്ദ്രശേഖരമാശ്രയേമയികിംകരിഷ്യതിവൈയമഃ"

എന്നുള്ള ചന്ദ്രശേഖരസ്തോത്രപദ്യം സുപ്രസിദ്ധമാണല്ലൊ.

ഈ കഥാവസ്തു പുരാണകഥാപരിചയമുള്ള വായന

ക്കാക്ക് നയനപ്രീതിയുളവാക്കത്തക്ക പുതുമയൊന്നുമില്ലാത്തതാണ്. എന്നാൽ, പഴയ കഥാവസ്തുവിലും കവി പറയത്തക്ക പുതുമ വരുത്തിട്ടുണ്ട്. വാസനാശാലികളായ കവികൾ കേവലം ജരൽപിണ്ഡകല്പമായ കഥാശരീരത്തിൽക്കൂടി വർണ്ണനാവൈചിത്ര്യത്താൽ പുതുതായ ഒരു "നീരോട്ടം" വരുത്തി, കഥാശുഷ്കാസ്ഥികളെ വാഗ്വൈചിത്ര്യംകൊണ്ടു മാംസളമാക്കിത്തീർക്കുവാൻ മതിയായവരാണല്ലോ. പലപ്പോഴും കേട്ടു പരിചയമുള്ള ഒരു കഥ വെറും ആഖ്യാനകഥനരൂപേണ നീട്ടിപ്പറയുമ്പോൾ ശ്രോതാക്കൾക്കതിൽ അസഹ്യത തോന്നും. പക്ഷേ സന്ദർഭമനുസരിച്ച് വർണ്ണന, ആശയവിശേഷം, ശബ്ദാർത്ഥചാതുര്യം മുതലായവയെ വിന്യസിച്ചാൽ അതുതന്നെ സഹൃദയന്മാർക്ക് ആഹ്ലാദപ്രദമായിച്ചമയും. ഇപ്രകാരമുള്ള വൈചിത്ര്യാധാനംകൊണ്ടാണ് വാസ്തവത്തിൽ ചമ്പൂപ്രബന്ധകാരന്മാർ വിജയം നേടിയിട്ടുള്ളതു്. ഈ വിഷയത്തിൽ ത്രിപുരദഹനത്തിന്റെ കർത്താവ് ചമ്പൂപ്രബന്ധകാരന്മാരുടെ മുന്നണിയിൽ നില്ക്കുന്നില്ലെങ്കിലും പിന്നണിയിലല്ല നില്ക്കുന്നതെന്നു നിസ്സംശയം പറയാം.

ത്രിപുരന്മാർ പരമശിവനെ ധ്യാനദൃഷ്ടികൊണ്ടു കണ്ടതിനെ വർണ്ണിക്കുന്ന

"വാടീടായും പ്രബോധപ്രസരമണിവിള-
ക്കിൻപ്രകാശം നിറച്ചു-
ണ്ടൂടേ മായാതമസ്സഞ്ചയമറുതിപെട-
ത്താത്മദൃഷ്ട്യാ തദാനീം

ഌഢം കണ്ടാർ നറുംകാഞ്ചനനെറി കവരും
    കാന്തിഭൃന്നാ സുഷുന്നാ-
നാഡീമദ്ധ്യത്തിലേതേ പരമശിവമയം
    കഞ്ചിദാശ്ചര്യപുഞ്ജം."

എന്നും, അവർ ശിവനെ പ്രത്യക്ഷമായിക്കണ്ടതിനെ വർണ്ണിക്കുന്ന

"പ്രത്യക്ഷീഭൂയ സാക്ഷാലമരകൾപൊരുമാ-
    ളുഗ്രതോ വന്നനേരം
ചിത്രം വാഴ്ത്താവതോ ദാരുണതരതപസാം
    ദാനവാധീശ്വരാണാം
സദ്യോമല്ലാട്ട രോദോവിവരമിടനിറ-
    ഞ്ഞങ്ങു കാണായിതപ്പോ-
ളുദ്യൽസൂര്യാഗ്നികോടിപ്രതിമതടവിനി-
    ല്ലോരു തേജോവിശേഷം"

എന്നും

"കാണപ്പെട്ടു സമക്ഷം തദനു തെളിവെഴും
    തേജസസ്തസ്യ മദ്ധ്യേ
ചേണെത്തും കാളഭോഗീശ്വരകലിതജടാ-
    നദ്ധമുദ്ധേന്ദുരേഖം
ദീനത്രാണൈകദീക്ഷം മനസി കിമപി കൊ-
    ള്ളാഞ്ഞു തള്ളിക്കടക്കൺ-
കോണിൽ പാടെ പടന്നീടിനംഘനകരുണം
    പാർവ്വതീഭാഗധേയം."

എന്നും, ദേവന്മാർക്കു വിഷ്ണുഭഗവാൻ പ്രത്യക്ഷീഭവിച്ചതിനെ വർണ്ണിക്കുന്ന

"മുന്നിൽക്കാണായിതപ്പോളമരപരിഷദാം
തൃക്കടക്കൺവിലാസം-
തന്നെക്കൊണ്ടേ ജഗദ്രക്ഷണകലവിവള-
ക്കുന്നമുഖ്യാനഭാവം
സന്നദ്ധേ ഭോഗിതല്പേ തെളിവിനൊടുസമാ-
സീനമാസേവമാനാൻ
മന്ദസ്മിത്യാ സനന്ദാദികളെ നവസുധാ-
സ്യന്ദയാനന്ദയന്തം"

എന്നും,

"ഝങ്കാരോല്ലാസിപൊന്നിൻതരിവള മുരളും-
മാറു വൈകുണ്ഠനല്ലാർ
ഭംഗ്യാ വീയുന്ന വെഞ്ചാമരമൃദുപവനാ-
ധൂതപീതാംബരാഗ്രം
അങ്കേമേവുന്ന ലക്ഷ്മീഭഗവതിമുകുൾമൻ-
കൊങ്ക മീതേ തലോടി-
ത്തൻകൈകൊണ്ടന്തരാ ബന്ധുരരുചിവദനം
പേർത്തു മാമോദമാനം"

എന്നും, മൂന്നാം തൃക്കണ്ണിൽനിന്നുൽഗമിച്ച അഗ്നിയെ വർണ്ണിക്കുന്ന

"കല്പാന്തോദ്ദീപ്തവൈശ്വാനരതുലനകല-
ന്നാശു രോദോന്തരാളം
കത്തിക്കാളിച്ച മൂളെന്നതികഠിനമിര-
ച്ചുച്ചകൈരുജ്ജ്വലാത്മാ

കെല്പേറും മുപ്പുരംചെന്നഴകൊടുപിടിപെ-
ട്ടൊക്കെ ദഗ്ദ്ധ്വാ ത്രിലോകം
ഭസ്മീകൎത്തും ജഗൽഘസ്മരമഖരശിഖഃ
കൃഷ്ണവൎത്മാ ദിദീപേ"

എന്നും മററുമുള്ള പദ്യങ്ങൾ 'മണിയും പ്രവാളവും' തമ്മിലുള്ള സംശ്ലേഷവിശേഷത്താൽ ശ്രവണാനന്ദകരമായ രചനാവൈഭവംകൊണ്ടും മനോഹരമായ ശബ്ദാൎത്ഥാലങ്കാരപുഷ്ടികൊണ്ടും നിരതിശയമായ ഭക്തിഭരത്തിന്റെ പരിസ്ഫൂൎത്തികൊണ്ടും സമാനസന്ദൎഭത്തിലുള്ള ഏതു കവിയുടെ പദ്യങ്ങളോടും കിടപിടിക്കത്തക്കവിധം ഉൽകൃഷ്ടങ്ങളാകുന്നു.

വിഷ്ണുഭഗവാൻ ബുദ്ധമുനിയുടെ വേഷം ധരിച്ചു ബോധിവൃക്ഷമൂലത്തിൽ ചെന്നിരിക്കുന്നതിനെ വൎണ്ണിക്കുന്ന "തദനു പരമപൂരുഷോസൌ" എന്നാദിയായ ഗദ്യം അസാധാരണമായ ശബ്ദാൎത്ഥഭംഗികൊണ്ടു് അത്യന്തം ഹൃദ്യമായിട്ടുണ്ടു്. കവി ഒരു വശ്യവാക്കാണെന്നുള്ളതിനു "ഭയഭരതാന്തേ ഹന്ത കൃതാന്തേ ജാതാശങ്കേ ഝടിതി ശശാങ്കേ സവിതരി ദേവേ കൃതപരിദേവേ വഹ്നൌ ഭഗവതി നിഹ്നുതവീൎയ്യേ പവമാനേ പുനരവമാനാത്തേ വരുണചരിത്രേ കരുണാപാത്രേ കിന്നരരാജേ ച്ഛിന്നതരാശേ" ഇത്യാദി ഭാഗങ്ങൾ മകുടോദാഹരണങ്ങളാണു്.

ബുദ്ധമുനിയും ത്രിപുരാസുരന്മാരും തമ്മിലുള്ള സംഭാഷണവും വാദപ്രതിവാദവുമാണു് ഈ ഗ്രന്ഥത്തിൽ ഏററവും മനോഹരമായ ഭാഗം. ബുദ്ധമുനിയുടെ ചോദ്യത്തിനു ഭക്തിപൂൎവ്വം തല കുനിച്ചു ശിരസ്സിൽ കൂപ്പുകൈ

വച്ച് പഞ്ചാക്ഷരം ജപിച്ച് ശിവനാമങ്ങളെ ഉച്ചത്തിലു ച്ചരിച്ചുകൊണ്ടും പരമശിവൻെറ അപദാനങ്ങളെ പുക ഴ്ത്തിക്കൊണ്ടും മറുവടി പറയുന്ന അസുരന്മാരുടെ ഭക്തി സ്ഥൈര്യം വിഷ്ണുഭഗവാൻെറ ആന്തരമായ പ്രശംസക്കു പാത്രീഭവിക്കുന്നു. ശിവപ്രഭാവത്തെ നിരസിച്ചുംകൊണ്ടു ഭ ഗവാൻ സോൽപ്രാസമായിട്ട് "ശിവനെന്നു പറയപ്പെടു ന്ന നിങ്ങളുടെ ഈശ്വരൻ ആർ, അദ്ദേഹമാണോ ഈരേ ഴു ലോകങ്ങൾക്കും നാഥൻ, അദ്ദേഹത്തിന്നു പ്രായമെന്ത്, ദേഹമെങ്ങനെ, ഗൃഹമെവിടെ, ജനനം ഏതു വംശ ത്തിൽ" എന്നു തുടങ്ങിയ ചോദ്യങ്ങൾ ചോദിക്കുന്നതി ലുള്ള ഹാസ്യരസത്തിൻെറ പരിസ്ഫൂർത്തി സർവ്വരേയും രസി പ്പിക്കുന്നതാണ്.

ബുദ്ധമുനിയുടെ പരിഹാസത്തിന്നെത്ര ശക്തിയു ണ്ടോ അതിൽ കൂടുതലായ ശക്തി ത്രിപുരന്മാർക്ക് പരമശി വനിലുള്ള ഭക്തിക്കും ഉണ്ടു്.

"സ്വാതന്ത്ര്യമീശം ഭജതാം വിധേയം
ജഗൽപ്രഭും വാങ്മനസാതിദൂരം
നിതാന്തരമ്യം നിഗമാന്തഗമ്യം
ജാനന്തി നോ മന്ദധിയോ മദാന്ധാഃ"

എന്നാദിയായ പദ്യങ്ങൾ ഭക്തിഭരംകൊണ്ടു തുലോം ഗുരുതരങ്ങളാകുന്നു. അതിനെ ഖണ്ഡിച്ചു ബുദ്ധമുനി വേ ദം ഉന്മത്തവാക്യമാണെന്നും, ശിവൻെറ വിഷയത്തിൽ ഷൾപ്രമാണങ്ങൾക്കും ഭംഗമുണ്ടെന്നും പറഞ്ഞിട്ടു "നി ങ്ങളുടെ ഈശ്വരന്ന് സ്വാതന്ത്ര്യതയുണ്ടെങ്കിൽ അദ്ദേഹം യജ്വാവായ ഒരുവന്നു നരകവും മഹാപാപിയായ ഒരുവ

ന്ന് സ്വർഗ്ഗവും നല്കുമോ” (പദ്യം ൭൭) എന്നു ന്യായം പ
റഞ്ഞു,

“സ്നാനസ്യ ശക്യം മൃഗതൃഷ്ണികാംഭോ
ജപസ്യ സംഖ്യാപ്യധികാ പരാർദ്ധാൽ
ശിവാർച്ചനായാം വിഹിതം ഖപുഷ്പം
ശശസ്യ ശൃംഗം ഭവതാം ഹി ലിംഗം”

എന്നിങ്ങനെ പരിഹാസത്തിന്നു താഴികക്കുടംവച്ച്,

“അപ്രത്യക്ഷമരൂപമക്രിയമഹോ
ജന്മാനപായാനന്വിതം
മിത്ഥ്യാത്മം പരതന്ത്രമീശമനിശം
വിശ്വസ്യ സേവാഭൃതാം
യുഷ്മാകം കിമുഗൌരവേണ തപസാ
ജ്ഞാനേന മൌനേന കിം
ഭൂയിഷ്ഠശ്രമനിഷ്ഫലാഃഖലുനൂണാം
തത്താദൃശാം പ്രക്രമാഃ”

എന്ന അത്യുജ്ജ്വലമായ പദ്യംകൊണ്ട് സഗൌരവം സ്വ
പക്ഷത്തെ സ്ഥാപിക്കുന്നു. ഇതിനു തക്കതായ സമാധാന
മാണ് അസുരവചനത്തിലുള്ള

“യതസ്സത്യാവാചസ്സഹ ചമനസാപ്രാപ്യവിഷയാ
നിവർത്തന്തേയസ്മിൻസ്മരതിഭുവനംദർപ്പണ ഇവ
യദർച്ചിഃഷ്വർക്കേന്ദുജ്വലനമയതേജസ്സ്വയമിദം
സദാഖദ്യോതാഭാം വഹതി കലയാമസ്തമനഘം”

എന്നു തുടങ്ങിയുള്ള നിസർഗ്ഗോജ്ജ്വലങ്ങളും ഭക്തിമസൃണ
ങ്ങളുമായ പദ്യങ്ങളെന്നു പറയാതെ കഴികയില്ല.

വാദാനന്തരം ത്രിപുരന്മാർ പരീക്ഷയിൽ തോററു

ശൈവചിഹ്നങ്ങളെ ഉപേക്ഷിച്ചതിന്നു ശേഷം കലഹപ്രിയനായ നാരദമുനിയുടെ പ്രവൃത്തിയെപ്പറയുന്ന

"ഊഢസംഭ്രമകുതൂഹലതരളിത-
ചംക്രമപ്രസരലോളിത-
സ്ഫാടികാക്ഷമണിമാലികോമുനിജ-
വാദുപേത്യരജതാചലം"

എന്നാദിയായ പദ്യത്തിലെ സന്ദർഭോചിതമായ രചനാവിശേഷം കൈലാസത്തിലേയ്ക്കോടിപ്പോകുന്ന നാരദമുനിയെ നമ്മുടെ കണ്ണിൽ കാണിച്ചുതരുന്നതുപോലെ തോന്നുന്നു.

ത്രിപുരദഹനാനന്തരം പരമശിവന്റെ ക്രോധം ശമിപ്പിക്കുവാൻവേണ്ടി ദേവന്മാർ ചെയ്യുന്ന "ജയ ജയ സുരജനപരിവൃഢശങ്കര" എന്നു തുടങ്ങി ഗദ്യരൂപേണയുള്ള സ്തുതി ഏതൽപ്രബന്ധകർത്താവിന്ന് സംസ്കൃതഭാഷയിലുള്ള അഗാധമായ പാണ്ഡിത്യത്തിന്നും അസീമമായ കവിതാവൈദഗ്ദ്ധ്യത്തിന്നും മൂർദ്ധാഭിഷിക്തോദാഹരണമാകുന്നു. ഇതിനെ അശയിക്കുന്ന ഒരു ഗദ്യം സംസ്കൃതചമ്പുക്കളിൽ പോലും കാണുന്നില്ല.

ത്രിപുരദഹനം ഇന്ന കവിയുടെ കൃതിയാണെന്ന് പറയുവാൻ തക്ക തെളിവുകൾ ഈ ഗ്രന്ഥത്തിൽനിന്നു കിട്ടുന്നില്ല. പണ്ടൊരു കാലത്ത് കേരളീയ കവികൾക്കു ചമ്പൂപ്രണയനത്തിൽ വലിയ 'ഭ്രമ' മുണ്ടായിരുന്നുവെന്നും, അന്ന് കവികളുടെ ഉൽക്കർഷാപകർഷങ്ങളെ നിർണ്ണയിക്കുന്നതിന്നുള്ള നികഷോപലം ചമ്പൂപ്രബന്ധമായിരുന്നുവെന്നും പ്രസിദ്ധമാണ്. അക്കാലത്ത് പല കവികളും ചമ്പൂ

നിമ്മാണത്തിൽ ഏപ്പെട്ടിട്ടുണ്ടായിരിക്കണം. കവിതന്നെ പ്രബന്ധത്തിൽ തൻെറ ഊരും പേരും എഴുതിവയ്ക്കുക പ ണ്ടു പതിവുണ്ടായിരുന്നതുമില്ല. ഈ സ്ഥിതിക്കു കവിയാ രെന്നു നിണ്ണയിക്കുന്നതിന്നു മാഗ്ഗാന്തരങ്ങളെ അവലം ബിക്കുകയേ നിവ്വാഹമുള്ളു.

ത്രിപുരദഹനത്തിലെ ചില ശ്ലോകങ്ങൾ ചെല്ലൂർ നാഥോദയത്തിൽ കാണുന്നുണ്ടു്. ത്രിപുരതപോവണ്ണന ഘട്ടത്തിലുള്ള

"ധമ്മില്ലചിത്രകവലിത്രയഹാരവക്ഷോ-
ജന്മാംശുകാദിലസദദ്ധവപുദ്ധരായ
ശുംഭൽകപദ്ദനയനാഗ്നിവിഷാഹിമാലാ-
ചമ്മാപരാദ്ധഗഹനായ നമശ്ശിവായ"

എന്ന ശ്ലോകം ചെല്ലൂർനാഥോദയത്തിൽ ശതസോമത പോവണ്ണനത്തിലും, കിരാതത്തിൽ അജ്ജുനകൃതശിവ സ്തോത്രത്തിലും കടന്നുകൂടീട്ടുണ്ടു്. ചെല്ലൂർനാഥോദയ ത്തിൽ പ്രസ്തുതഘട്ടത്തിലുള്ള

"അദ്ധേന്ദുലാഞ്ഛിതജടാപടലാഞ്ചിതായ
ബ്രദ്ധ്നേന്ദുപാവകമയോജ്ജ്വലലോചനായ
ബദ്ധാമലസ്മിതമുഖായ നവേന്ദ്രനീല-
സ്സദ്ധാലുകോമളഗളായ നമശ്ശിവായ"

എന്ന മററൊരു ശ്ലോകവും കിരാതത്തിലുണ്ടു്. അതിന്നും പുറമെ

"മുഗ്ദ്ധേന്ദുശേഖരപിശംഗജടാധരായ
സ്നിഗ്ദ്ധേന്ദ്രനീലമണിനീലഗളാന്തരായ
ദുഗ്ദ്ധോദഫേനധവളാമലഭസ്മധൂളീ-
ദിഗ്ദ്ധായ ദഗ്ദ്ധമദനായ നമശ്ശിവായ" എന്നും

“വ്യാനദ്ധവൈധസശിരസ്സ്രഗുരസ്ഥലായ
പാണിസ്ഫുരന്മൃഗകുഠാരവരാഭയായ
ആനമ്രദേവദനുജേന്ദ്രകിരീടരത്ന-
ശ്രേണിപ്രസാധിതപദായ നമശ്ശിവായ”

എന്നും രണ്ടു വസന്തതിലകശ്ലോകങ്ങൾകൂടി കിരാതത്തിൽ കാണുന്നു.

തപോവർണ്ണനാഘട്ടത്തിൽത്തന്നെയുള്ള

“ചേണുററീടും തപസ്യാനിരുപമമഹിമാ-
ഡംബരം കണ്ടു തേഷാം
ക്ഷീണപ്രായം ചമഞ്ഞു സകലമപി ഭയ-
വ്യാകുലം ജീവലോകം
കാണക്കാണപ്പതച്ചു വയറു ദിവിഷദാ-
മത്രയല്ലിത്രിലോകീ-
മാണിക്യത്തിന്നു ഗൗരീരമണനു തിരുവു-
ള്ളത്തിലേറീ വിശേഷം”

എന്ന ശ്ലോകം ചെല്ലൂർനാഥോദയത്തിലുള്ള

“അത്യന്തം വിസ്മയിച്ചു മുനിജനമരികേ
കണ്ടു ഘോരം തപസ്യാ-
വിസ്താരം ദേവതാനാമിടനില മനകാ-
മ്പിന്നു തട്ടീ നിഗൂഢം
എത്തീ സംഭ്രാന്തി മുപ്പാരിനുമവശമതാ-
നല്ല സാക്ഷാത്ത്രിലോകീ-
ഭർത്താവിന്നദ്രികന്യാരമണനു തിരുവു-
ള്ളത്തിലോരു വിശേഷം”

എന്നീ ശ്ലോകവും ഏകദേശം ഒന്നുപോലെയിരിക്കുന്നു.

ശ്രീപരമേശ്വരൻ പ്രത്യക്ഷീഭവിക്കുന്ന ഘട്ടത്തിൽ ഒരു പദ്യത്തിൻെറ ഉത്തരാർദ്ധം

"സദ്യോ മൂൽപ്പാടുരോദോവിവരമിടനിറ-
ഞ്ഞങ്ങു കാണായിതപ്പോ-
ളുദ്യൽ സൂര്യാഗ്നികോടിപ്രതിമതടവിനി-
ല്ലോരു തേജോവിശേഷം"

എന്നു ത്രിപുരദഹനത്തിലും

"ദൃഷ്ട്വാരോല്ലാസിരോദസ്ഥലമിടനിറയും-
മാറു കാണായിതയ്യാ!
ദ്ദ്യുവൽ സൂര്യാഗ്നികോടിപ്രതിമതടവിനി-
ല്ലോരു തേജോവിശേഷം"

എന്നു ചെല്ലൂർ മാഹാത്മ്യത്തിലും കാണ്മാനുണ്ടു്. അതിൻെറ അടുത്തായിട്ടു "കാണപ്പെട്ടു സമക്ഷം തദനു തെളിവെഴും തേജസസ്തസ്യ മദ്ധ്യേ" എന്നു തുടങ്ങുന്ന പദ്യം രണ്ടു ചമ്പുക്കളിലും അഭിന്നമായിത്തന്നെ സ്ഥലം പിടിച്ചിരിക്കുന്നുമുണ്ടു്.

ചെല്ലൂർ നാഥോദയത്തിൻെറ കർത്താവു് കൊല്ലം എട്ടാംശതകത്തിൻെറ ഉത്തരാർദ്ധത്തിൽ ജീവിച്ചിരുന്ന കാശിക്കെഴുന്നള്ളിയ കൊച്ചി രാമവർമ്മതമ്പുരാൻെറയും അദ്ദേഹത്തിൻെറ അനന്തരവനായ വീരകേരളവർമ്മതമ്പുരാൻെറയും സദസ്യനായിരുന്ന നീലകണ്ഠൻനമ്പൂരിയാണെന്നുള്ളതിനു തെങ്കൈലനാഥോദയത്തിൻെറ ഉപോൽഘാതത്തിൽ ആ കവിതന്നെ

“വിദ്യാവല്ലഭ! നീലകണ്ഠ! സുകവേ!
ചെല്ലൂരനാഥോദയം
ചിത്രം പണ്ടു കൃതം പുനശ്ച രചിതം
നാരായണീയം ത്വയാ
അദ്യൈവാരഭതാം ഗിരാ മമഭവാൻ
തൈക്കൈലനാഥോദയ-
പ്രത്യഗ്രാഖ്യകലന്ന ബന്ധുരഗുണം
ബന്ധും പ്രബന്ധോത്തമം”

എന്ന പദ്യത്തിൽ ചെയ്തിട്ടുള്ള പ്രസ്താവന തെളിയിക്കുന്നു. ചെല്ലൂർനാഥോദയത്തിലെ

“ശ്രീകൈലാസാദ്രിശൃംഗേ കനകമയമഹാ-
മന്ദിരേ തോഴ മെല്ലെ-
ന്നാകമ്രാംഗീമെടുത്തത്തിരുമടിയിൽ നിജ-
പ്രേയസീമദ്രികന്യാം
ലോകാനാം നാഥനാകാംക്ഷയൊടണിമുഖവും
പാർത്തു പേർത്തും പുണന്ന-
ങ്ങേകാന്തേ വാണിരുന്നു പുരഹരഭഗവാൻ
ഭൂരികാരുണ്യധാമാ”

എന്ന പദ്യം ദക്ഷയാഗത്തിൽ

“ശ്രീകൈലാസാദ്രിശൃംഗേ കനകമയമഹാ-
മന്ദിരേ തൂമരന്ദം
തൂകീടുംകല്പവാടീബഹളപരിമളാ-
മോദിതാശാന്തരാളേ
നീൾകണ്ണാൾമൌലി ദക്ഷാത്മജയെ മടിയിലാ-
മ്മാറുചേർത്തങ്ങൊരുന്നാ-

ളേകാന്തേ വാണിരുന്ന പുരഹരഭഗവാൻ
ഭൂരികാരുണ്യധാമാ"

എന്ന പദ്യത്തിനു സജാതീയമായിരിക്കുന്നു. പുനത്തിന്റെ രാമായണചമ്പുവിലെ "ഗൌരീസൌഭാഗ്യരാശേ! ജയജയ തൊഴുതേനമ്പിലെൻ തമ്പിരാനേ" എന്നു തുടങ്ങിയുള്ള രണ്ടു പദ്യങ്ങൾ ചെല്ലൂർനാഥോദയത്തിൽ അതുപടി തന്നെ പകർത്തി കാണുന്നുണ്ട്. രാമായണചമ്പുവിലെ സീതാസ്വയംവരഘട്ടത്തിലെ

"കടകം തഴകളോരോന്നൊക്കെനീളെപ്പിടിപ്പി-
ച്ചിടയിലിടയിൽവീയിപ്പിഞ്ചുവെൺചാമരൌഘം
ഉടനുടനുപയാതാസ്താംപുരീം രാജസിംഹാഃ
പടുപടഹനിനാദൈഃ പൂരയന്തോ ദിഗന്താൻ"

എന്ന പദ്യം, അതിനു യാതൊരു വൈശിഷ്ട്യവുമില്ലെങ്കിലും, അന്യകവികളുടെ പദ്യങ്ങളുദ്ധരിക്കാത്ത മഴമംഗലത്തു നമ്പൂരിയുടെ നൈഷധചമ്പുവിൽപോലും കയറിയിരിക്കുന്നു. ഈ സ്ഥിതിക്ക് ഏതാനും ചില ഭാഗങ്ങളിൽ ത്രിപുരദഹനത്തിനും ചെല്ലൂർനാഥോദയത്തിനും തമ്മിൽ ഐക്യമോ സാദൃശ്യമോ ഉണ്ടെന്നു കരുതി മാത്രം രണ്ടും ഒരു കവിയുടെ കൃതികളാണെന്നു സ്ഥാപിക്കുവാൻ പാടുള്ളതല്ല; എങ്കിലും വേറെ തെളിവുകൾ കിട്ടുന്നതുവരെ നീലകണ്ഠൻനമ്പൂരിതന്നെയാണ് ത്രിപുരദഹനത്തിന്റെയും പ്രണേതാവ് എന്നൂഹിക്കുന്നതിൽ വലിയ അസാംഗത്യമുണ്ടെന്നു തോന്നുന്നില്ല. 'വാടീടായും', 'പതച്ച്', 'മുകുഌമൻ', 'മനസിജമിടയിട്ട്', 'പത്മാകാന്തനൊടാപ്തബന്ധുവൊട്', 'പറവാൻ മുട്ട്', 'ഇതുവരുമിതുവാരാത

തെന്നുള്ള ബോധം,' 'പാട്ടപാടേ,' തികതില', 'ദാനവ ക്കയ്യർ' മുതലായ പ്രയോഗങ്ങൾ ചമ്പൂപ്രബന്ധങ്ങൾക്ക വളരെ പ്രചാരമുണ്ടായിരുന്ന കൊല്ലം എട്ടാംശതകത്തി ൻെറ ഉത്തരാദ്ധത്തിലെ ഒരു കൃതിതന്നെയാണ് ത്രിപുരദ ഹനമെന്നു വിളിച്ചുപറയുന്നുണ്ട്. നീലകണ്ഠൻനമ്പൂരി പെ രിഞ്ചെല്ലൂർ ശിവൻെറയും തൃപ്പൂണിത്തുറ വിഷ്ണുവിൻേറയും ഭക്തനാണെന്നു "ചെല്ലൂരപ്പൂർണ്ണത്രയീശശ്രീമൽകാരുണ്യ പാത്രം കവിം" എന്നു തേതൈങ്കലനാമോദയത്തിൽ പ്ര സ്താവിച്ചിട്ടുള്ളതിൽനിന്നു വിശദമാകുന്നു. ത്രിപുരദഹനം ശിവൻെറ അപദാനങ്ങളിൽ അതിപ്രധാനമായ ഒന്നാക യാൽ അതിനെ വിഷയീകരിച്ച് അദ്ദേഹം ഒരു ചമ്പു നി ർമ്മിച്ചു എന്നു വരുവാൻ പാടില്ലായ്കയില്ല. മംഖകമഹാക വിയുടെ ശ്രീകണ്ഠചരിതത്തിലെ വിഷയവും ഇതുതന്നെ യാണല്ലോ.

സംസ്കൃതത്തിൽ സാക്ഷാൽ മേല്പത്തൂർ നാരായണ ഭട്ടപാദരാൽ പ്രണീതമാണെന്നു പറയുന്ന ഒരു ത്രിപുരദ ഹനചമ്പുവുണ്ട്. അതിൽ പതിനൊന്നു പദ്യങ്ങളും ഒരു ഗദ്യവുമേയുള്ളൂ. ചാക്യാന്മാർ കൂത്തിനും പാഠകക്കാർ പാ ഠകത്തിനും ധാരാളമായി അവ ഉപയോഗിക്കുന്നുണ്ട്.

"വിധിം സാധിം ശംഭും ഭ്രമിണമലസഞ്ചാരമപാം
പതിം ഭീതം രക്ഷസ്സ്വമനമപി സഞ്ജാതശമനൌ
സഹസ്രാക്ഷം സാസ്രം മരുതമരുതാപംഫണിപതിം
ഗ്ലൈനെത്രുനഞ്ചക്രുദ്ധ്നാദമധനഞ്ചാപി ദനുജാഃ"

ഇത്യാദിപദ്യങ്ങൾ അതിലുള്ളതാണ്. ആ ചമ്പുവിലെ ആശയമൊന്നും ഭാഷാചമ്പുവിൽ സംക്രമിച്ചിട്ടില്ലെന്നു

മാത്രമല്ല അതിനെ അപേക്ഷിച്ചു ഭാഷാചമ്പു ഗുണോത്തരമാണെന്നുള്ളതും പ്രസ്താവയോഗ്യമാകുന്നു.

ഭാഷാചമ്പുക്കൾ വായിച്ചുരസിക്കുവാൻ കഴിയാത്ത ഒരു കേരളീയനെ സഹൃദയനെന്നു പറവാൻ നിവൃത്തിയില്ല. കൈരളീസാഹിത്യത്തിലെ അനൎഘമായ ഒരംശമാണു് ഈ ചമ്പുക്കളാൽ അലങ്കരിക്കപ്പെടുന്നതു് എന്നുള്ള വസ്തുത ഭാഷാഭിമാനികൾ സാഭിമാനം സ്മരിക്കേണ്ടതുണ്ടു്.

"യസ്യ ചക്രീകൃതേ ചാപേ
സ്വൎഗ്ഗപാതാളവാസിനഃ
ചക്രുരന്യോന്യസല്ലാപം
നമസ്തസ്മൈ പുരദ്വിഷേ"

ഉള്ളൂർ എസ്. പരമേശ്വരയ്യർ
പ്രെസിഡൻറ്,
ഭാഷാപരിഷ്കരണക്കമ്മിററി.

തിരുവനന്തപുരം,
൭—വൃ—൧൧൧൧

# ത്രിപുരദഹനം

## പ്രബന്ധം.

കുന്നിൻപെണ്ണിൻ തടംകൊങ്കയിലിഴുകിന നൽ-
ക്കുങ്കുമാലേപഭംഗ്യാ
മിന്നുംദോരന്തരാളേ വിലസിന വിധിമു-
ണ്ഡാഹിമാലാകലാപം
അന്നന്നുണ്ടാം വിഷാദോൽകരമറുതിപെടു-
ത്തീടുവാനിത്രിലോകീ-
വന്ദ്യം മന്ദാകിനീജാരനെ മമ മനമേ!
ചന്ദ്രചൂഡം ഭജേഥാഃ. ൧

എന്താവൂ ഭക്തലോകാനപി മനസി കുറ-
ഞ്ഞോതാരുഃ നിന്ദാപ്രസംഗം
ചിന്തുമ്പോൾ കൊന്നൊടുക്കും പ്രിയസഖ! കളിയ-
ല്ലേതുമേ കാലവൈരീ
എൻതോഴാ! കേളുകപ്പെട്ടിതു ചെറുതവമാ-
നിക്കകൊണ്ടീശമൂന്നാം-
ചെന്തീക്കണ്ണിൽ പ്രണാശം ത്രിപുരദനുസുത-
ന്മാർക്കു പണ്ടാശ്രിതാനാം. ൨

ശ്രീമൽകൈലാസശൈലേ തിരുമടിയിലെഴു-
ന്നള്ളുമദ്രീന്ദ്രകന്യാം
പൂമെയ്യിൽ ചേൎത്തണച്ചും മുഖമലർ വിമലം
പാൎത്തു പേൎത്തും തെളിഞ്ഞും
സാമൎത്ഥ്യംപൂണ്ടെഴും താരകമഥനഗണാ-
ധീശ്വരൌ സൎവ്വകാലം
പ്രേമംപൂണ്ടോമലിച്ചും ഗജരിപുഭഗവാൻ
മംഗലാത്മാ ന്യവാത്സീൽ. ൩

ശക്ത്യാ തത്ര ഷഡാസ്യപഞ്ചവദന-
പ്രൌഢേന യുദ്ധാങ്കണേ
സദ്യസ്താരകകുഞ്ജരേ വിനിഹതേ
ഖേദാഭിമാനാകുലാഃ
വിദ്യുന്മാലിയുമക്ഷണേന കമലാ-
ക്ഷൻ താരകാക്ഷോപി തൽ-
പുത്രാ ദൈത്യവരാസ്ത്രയോഥ തപസേ
കൈലാസമാസേദിരേ. ൪

"കെല്പേറും മാനഹാനിം പിതൃനിധനവിധാ-
നേന നിൎമ്മൂലമല്ലോ
ദിക്പാലൈരാഹിതാം തീൎപ്പതിനു കഴലിൽ വീ-
ണാശ്രയാമോ ഭവന്തം"
ഇപ്രായം പ്രാൎത്ഥയന്തസ്ത്രിഭുവനമഖിലം
പെററു പാലിച്ചൊടുക്കും
ചിൽപ്രാകാശ്യപ്രഭാവം മിളിതമഗജയാ
തുഷ്ടുവുൎവ്വിശ്വനാഥം. ൫

ധമ്മില്ലചിത്രകവലിത്രയഹാരവക്ഷോ-
ജന്മാംശുകാദിലസദദ്ധ്വപുദ്ധരായ
ശൃംഖൽകപട്ടനയനാഗ്നിവിഷാഹിമാലാ-
ചമ്മാപരാദ്ധഗഹനായ നമശ്ശിവായ. ൩൫

ഗദ്യം. ഹ:—കോടീരഭാരമൊരുഭാഗേ ചുരുണ്ടു നെറി തേടുന്നകുന്തൽ മറുഭാഗേ കനൽമിഴിയൊരേടം തൊടുകുറി യൊരേടം കുഹചിദപി മഹിതരുചി രവിനയനമതിലളി തമധുരമിരുൾമിഴിയുമൊരുഭാഗേ. ഫണാംശുകുണ്ഡലമി തേകത്ര രത്നമയതാടങ്കഭംഗി മറുഭാഗേ ഗരളമൊരുഭാഗേ വലികൾ മറുഭാഗേ വിധിതലകളൊരുപുറമിതണികനകമ ണികലിതമതുലഗുണമണിവു മറുഭാഗേ. ശൂലം കപാല മൊരുഭാഗേ കരാഗ്രഭുവി പാശാങ്കുശങ്ങൾ മറുഭാഗേ ശുഭ മുരഗകാഞ്ചീഗുണമിതൊരുഭാഗേ കുഹചിദപി മണിരശന പുലിയുരിയുമൊരുപുറമിതമലമൃദുവസനമൊരുഭാഗേ. സ നാഗപാദകമിതേകത്ര മിന്നുമൊരു പൊന്നിൻചിലമ്പു മറുഭാഗേ.... ..........................

കററക്കോടീരഭാരംമുതൽ മലരടിയോ-
ളം മഹാദേവരൂപം
മുററിക്കൂടുന്ന ഭക്ത്യാ മനതളിരിലുറ-
പ്പിച്ചു നിഷ്പന്ദഭാവാഃ
തെററിപ്പോകാതവണ്ണം ദിനകരനിൽ നിബ-
ദ്ധേക്ഷണം നിന്നു ഭൂമ്യാ-
മൊററക്കാന്മേലമി മെന്മയൊടരിയ തപ-
സ്സേവിരേ ദീർഘകാലം. ൧

വാടീടായും പ്രബോധപ്രസരമണിവിള-
    ക്കിൻപ്രകാശം നിറച്ചു-
ങ്ങുടേ മായാതമസ്സഞ്ചയമറുതിപെട്ട-
    ത്താത്മദൃഷ്ട്യാ തദാനീം
ഗ്ഗൂഢം കണ്ടാർ നറുംകാഞ്ചനനെറികവരും
    കാന്തിഭൂമ്നാ സുഷുമ്നാ-
നാഡീമദ്ധ്യത്തിലേതേ പരമശിവമയം
    കഞ്ചിദാശ്ചര്യപുഞ്ജം. ൮

ആനന്ത്യാൽ മാരിപെയ്യും ജലധരസമയേ
    കേവലാകാശഗേഹാ
നീണ്ടാളാകണ്ഠമഗ്നാസ്സ്വശിരസമുദയേ
    ശീതളേ വാരിപൂരേ
വേനൽക്കാലത്തു പഞ്ചാഗ്നികൾനടുവിലമീ
    സന്തതം ചന്ദ്രചൂഡ-
ദ്ധ്യാനം മെന്മേലുറച്ചുജ്ജ്വലതപസി രതാ
    ജജ്വലുർവ്വീജഗ്ദരാംഗാഃ. ൯

ചേണുറെറീടും തപസ്യാനിരുപമമഹിമാ-
    ഡംബരം കണ്ടു തേഷാം
ക്ഷീണപ്രായം ചമഞ്ഞൂ സകലമപി ഭയ-
    വ്യാകുലം ജീവലോകം
കാണക്കാണപ്പുതച്ചു വയറു ദിവിഷദാ-
    മത്രയല്ലിത്രിലോകീ-
മാണിക്യത്തിന്നു ഗൗരീരമണനു തിരുവു-
    ള്ളത്തിലേറീ വിശേഷം. ൧൦

പ്രത്യക്ഷീഭൂയ സാക്ഷാല്പരമകരുണപെരുമാ-
ളുഗ്രതോ വന്നനേരം
ചിത്രം വാഴ്ത്താവതോ ദാരുണതരതപസാം
ദാനവാധീശ്വരാണാം
സദ്യോ മുല്പാട്ടുരോദോചിവരമിടനിറ-
ഞ്ഞങ്ങു കാണായിതപ്പോ-
ളുദ്യൽസൂൎയ്യാഗ്നികോടിപ്രതിമതടവിനി-
ല്പോരു തേജോവിശേഷം. ൧൧

കാണപ്പെട്ടു സമക്ഷം തദനു തെളിവെഴും
തേജസസ്തസ്യ മദ്ധ്യേ
ചേണെത്തും കാളഭോഗീശ്വരകലിതജടാ-
നദ്ധമൂൎദ്ധേന്ദുരേഖം
ദീനത്രാണൈകദീക്ഷം മനസി കിമപി കൊ-
ള്ളാഞ്ഞു തള്ളിക്കടക്കൺ-
കോണിൽ പാടേ പടൎന്നീടിന ഘനകരുണം
പാൎവ്വതീഭാഗധേയം. ൧൨

അപ്പോളാകീൎയ്യ പുഷ്പാഞ്ജലിമണിചരണേ
ദീൎഘമാനമ്യ മെന്മേ-
ലുൾപ്രീത്യാ കൈവണങ്ങും ദനുജപരിവൃഢ-
ന്മാരൊടമ്മൂവരോടും
അല്പന്യൂരാനനോ ദൎപ്പകരിപുഭഗവാൻ
ഭൂരികാരുണ്യസിന്ധുഃ
കെല്പോടാറാടുമാലോകനസുഭഗമുഖോ
വാചമൂചേ മനോജ്ഞാം. ൧൩

“സ്വസ്ത്യസ്തു ഹന്ത മുദിതോസ്മി സുരാരിവീരാ
ഭക്ത്യുത്ഭുതേന ഭവദീയതപോമഹിമ്നാ
യദ്യദ്വരം വൃണുത വാഞ്ഛിതമേഷ സദ്യ-
സ്തത്തൽ പ്രസദ്യ വിതരാമിതരാമിദാനീം.” ൭൪

ശ്രുത്വാ ഭർത്തുർഗ്ഗിരന്താം തൊഴുതവരുമുണ-
ർത്തീടിനാർ “തമ്പിരാനേ!
സത്യം ഞങ്ങൾക്കു സമ്പ്രാർത്ഥിതമിഹ പലവു-
ണ്ടെങ്കിലും മംഗലാബ്ധേ!
അത്യാശ്ചര്യംപുരാണാം ത്രിതയമമിതശ-
സ്ത്രാസ്ത്രദുർഗ്ഗാദിപൂർണ്ണം
നിത്യാവാസായ ദേയം നിരവധിവിഭവ-
പ്രൌഢിരസ്മൽപ്രസാദാൽ. ൭൫

ദർഷാമാവസന്തസ്സതതമഥ പുരാ-
ണാം ത്രയീം സഞ്ചരാമോ
നിത്യം ലോകേഷു നാഥ! ത്രിഭുവനജയിനോ
നിർഭയാസ്ത്വൽപ്രസാദാൽ
യത്രക്വാപി പ്രതിദ്വാദശസമമവലോ-
കായ നസ്സംഗമസ്സ്യാൽ
തത്രൈകാസ്ത്രേണ മൃത്യുസ്സു ഖലുയുഗപദ-
ക്ഷേണാ യോഗകാലേ.” ൭൬

ഇത്യൂചുഷസ്താൻ ദനുജാധിരാജാൻ
മുഗ്ദ്ധസ്മിതശ്രീമധുരാനനോസൌ
സത്യം തഥൈവാസ്തു സമസ്തമെന്നു-
ക്ത്വാ ഹരോ ദത്തവരസ്തിരോഭൂൽ ൭൭

ഗദ്യം. വ:—തദനു ദനുജവരന്മാർ മൂവരുമഴകിലനു
നതനൂനപദ്മജ്വലശിവലിംഗാനി ജടാപടലങ്ങളുമത്തുത
രുദ്രാക്ഷാഭരണങ്ങളുമതിസിതഭസിതവിലേപവുമംഗേ നീ
ളെച്ചേർത്തതിമേളംപൂണ്ടെഴുമായസരാജതസൌവർണ്ണാത്ത
തപുരദുർഗ്ഗത്രയകല്പിതവാസാ നിഖിലജഗത്സു മദേനചര
ന്തോ നാനാജനപദനഗരഗ്രാമക്ഷേത്രാദീനി തകർത്തു ക
ളഞ്ഞും തീർത്ഥജലാനി മരുസ്ഥലമാക്കിയുമാർത്തുതിമിർത്തു ഗ
താവരപീഠേ സപ്തദ്വീപക്രോഡേ ഗത്വാ തത്രത്യജ
നാൻ കൊന്നു സഹേലം പലനാളവിടെപ്പരിചിലിരുന്നും
ജാതാടോപം പാതാളേ ചെന്നളവിലൊരുന്നാളുരഗബ
ലൈസ്സമമഭിയാതാനാമഷ്ടമഹാഭുജനിഷ്ഠുര കാകോളാഗ്നി
ജ്വാലാഹേലാകബളനമാരചയന്തോ വിദ്രാവ്യാമൂനുരഗ
സ്ത്രീകളെ വന്ദിഗ്രാഹം ഝടിതിഗൃഹീത്വാ താസാം മേ
ദിനപാട്ടുംകളിയും കണ്ടു സുഖിച്ചും പരിഭവമുൾക്കൊണ്ട
മരാവത്യാം ദേവകളോടു പടയ്ക്കായ് മുട്ടിയടുക്കുംനേരം ഭയ
ഭരതാന്തേ ഹന്തകൃതാന്തേ ജാതാശങ്കേ ഝടിതിശശാങ്കേ
സവിതരിദേവേ കൃതപരിദേവേ വഹ്നൌഭഗവതി നിഹ്നു
തവീര്യേ പവമാനേ പുനരവമാനാർത്തേ വരുണചരിത്രേ
കരുണാപാത്രേ കിന്നരരാജേ ഛിന്നതരാശേ മോചിതവ
ജ്രേ വജ്രധരേഥ പരിഭ്രമമാർന്നടനഭ്രമുവല്ലഭമേകലേ ഹി
ത്വാ ബദ്ധവിഷാദം ധാവതി ദൂരം നാരായണനും പോർ
ചെയ്യാവതു മാരാരാതേർവ്വരമഹിമാനം ബ്രഹ്മന്വാനോനീ

തിപയോധി നടന്നൊരുനേരം ദുർമ്മദഹൃദയാ മൂവരുമത്തു ലസുകർമ്മാഭോഗപ്രാപ്യേ മഹിതസുധർമ്മാസദസി നിരം മേവീടിന സിംഹാസനവരമുകളിൽ ഞെളിഞ്ഞങ്ങുർവ്വശി മേനകരംഭതിലോത്തമയെന്നുതുടങ്ങിന ദിവ്യവധൂനാമത്ഭുതമിയലിന നൃത്തവിലാസം കണ്ടുരസിച്ചും ഗംഗാപയസി കുളിച്ചനുവേലം ഭംഗ്യാ കല്പിതമലർനിരകൊണ്ടേ ലിംഗാരാധന നിയതം ചെയ്തും ത്രിഭുവനലക്ഷ്മീമക്ഷീണാം മുഹുരനുഭൂയാമീ ദനുഭൂവീരാ മുറവിളികൊള്ളിച്ചുലകീരേഴിലുമുല്ലാസേന തിമിർത്തുനടന്നാർ.

അക്കാലം ദേവലോകാൽ പിഴകിവിവശരാ-
യങ്ങുമിങ്ങും കിടക്കം
ശക്രാദ്യാ ദേവസംഘാ വ്യസനമനനുഭൂ-
തം പ്രഭൂതം പ്രപന്നാഃ
രക്തത്തക്കപ്പുറഞ്ഞൊത്തരിനിധനവിധാ-
നായ ധാത്രാ സമേതം
രക്ഷോപായൈകദീക്ഷം പുനരപി ശരണം
പ്രാപുരംഭോരുഹാക്ഷം. ൧൮

മുന്നിൽ കാണായിതപ്പോളമരപരിവൃഢാം
തൃക്കടക്കൺവിലാസം-
തന്നെക്കൊണ്ടേ ജഗദ്രക്ഷണകലവിവള-
ക്കുന്ന മുഖ്യാനുഭാവം
സന്നദ്ധേ ഭോഗിതല്പേ തെളിവിനൊടുസമാ-
സീനമാസേവമാനാൻ
മന്ദസ്മിത്യാ സനന്ദാദികളെ നവസുധാ-
സ്യന്ദയാനന്ദയന്തം. ൧൯

ഝങ്കാരോല്ലാസിപൊന്നിൻതരിവളമുരളും-
    മാറു വൈകുണ്ഠനല്ലാർ
ഭംഗ്യാവീയുന്നവെഞ്ചാമരമൃദുപവനാ-
    ധൂതപീതാംബരാഗ്രം
അങ്കേ മേവുന്ന ലക്ഷ്മീഭഗവതി മുകുന്ദൻ-
    കൊങ്കമീതേ തലോടി-
ത്തൻകൈകൊണ്ടന്തരാ ബന്ധുരരുചിവദനം
    പാർത്തുമാമോദമാനം. ൨൦

സ്വേച്ഛാശക്ത്യാ ചരസ്ഥാവരഭുവനതലം
    പെററു പാലിച്ചൊടുക്ക-
ന്നാശ്ചര്യക്രീഡകൈക്കൊണ്ടരുളുമൊരു മഹാ-
    യോഗമായാനുഭാവം
ആശ്വാസം മുക്തിഭാജാം കനിവുകടലിൽ നീ-
    ന്തിക്കളിച്ചാത്തരക്ഷാ-
താല്പര്യം നിത്യമേന്തും തിരുനയനകലാ-
    ലംകൃതം പങ്കജാക്ഷം. ൨൧

കാണുന്നേരത്തുതന്നേ കലിതകുതുകമാ-
    ...ായ ദീർഘപ്രണാമം
വാനേ ...ർപാളി വണങ്ങിത്തെരുതെരെ വിധിവൃ-
    ത്രാരിമുഖ്യാസ്തദാനീം
താനേ സംസ്തൂയ ബാഷ്പപ്രസരഘനരുജാ-
    വിക്ലബൈഃ സ്തോത്രജാതൈ-
ർദ്ദീനാ മെന്നേലുണർത്തിച്ചിതു പുരദനുജോ-
    പദ്രവം ദുന്നിവാരം. ൨൨

"കേൾക്കേണം തമ്പിരാനേ! ദുരിതമിതു വശ-
    ക്കേടുകൊണ്ടത്ര തിക്കി-
ക്കൂട്ടം ഞങ്ങൾക്കു പാർമൂന്നിലുമൊരിടമിരി-
    പ്പാനുമില്ലെന്നുവന്നു.
സാക്ഷാലാധാരമിന്നിത്തിരുവടിവിഷമാ-
    പത്തിലെന്നുള്ളതിന്നും
നീക്കംവന്നു പിഴച്ചു ദ്രുഢമമരതയും
    ദുർഗ്ഗാനാമിദാനീം ൨൩

ദുഃഖാവേശാൽ വിശന്നാവതു മലിനകൃശ-
    ക്ലിഷ്ടഗാത്രാനിതൊക്കെ-
ത്തൃക്കൺപാർക്കേണമസ്മാൻ വ്യസനമൊരുദിനം
    കീഴിലെത്തീലിവണ്ണം
ഉഗ്രാത്മാ കാലഹന്താവിതിനു മറുപുറം
    നില്ക്കുമത്രേ വിഭോ! കേൾ
തൃക്കാൽമൂലംപ്രപന്നാ വയമസുരരിപോ!
    സർവ്വലോകൈകബന്ധോ!" ൨൪

ഇത്ഥം വാനോർജനാനാം കരുണഗിരമുപാ-
    കർണ്ണ്യ പണ്ടേതിലേററം
മെത്തും കാരുണ്യമുദ്രാതരളിതഹൃദയഃ
    ശാർങ്ഗധന്വാ തദാനീം
പുത്തന്മന്ദസ്മിതശ്രീതടവിന ചടുലാ-
    പാംഗഭംഗ്യാ സലീലം
തൃക്കണ്പാർത്തമ്പിലെല്ലാരെയുമതിസുഖയ-
    ന്നാബഭാഷേ ഗഭീരം. ൨൫

“പോരും പീഡാവിമോഹം വിബുധപരിവൃഢാ
നിങ്ങളൊന്നിച്ചശങ്കം
ഗൌരീശം ചെന്നു സേവിച്ചരുളുക ഭഗവ-
ന്തം മുദാ ഭക്തിയുക്താഃ
വീറോടും മുപ്പുരത്തിൻ മുടിവിന്നുമഴൽ പൂ-
ണ്ടോരു മുപ്പാരിൽ നീളെ
സൈ്വരം വന്നീടുവാനും കഴിവുകരുതിനാ-
ലിന്നിതേ മററുമുള്ളൂ. ൨൯

എന്നും നന്നാകയില്ലീശ്വരനെമറുപുറ-
ത്താക്കിനാലാധിമേലേ
വന്നീടും നിത്യമെന്നും മനസിജമിടയി-
ട്ടിന്നും ചെറററിഞ്ഞു
എന്നാലൊന്നുംപെടാതേതടവിന്നിലകൊ-
ണ്ടിന്നുനമ്മോടു നിങ്ങൾ-
ക്കന്യായം കാര്യമേററം വിഷമമിതൊരുമി-
ച്ചെന്തിതിൽകൃത്യമെന്നാൽ.” ൨൰

ഇത്ഥം ചൊല്ലിത്രിലോകീതിലകമണി സന-
ന്ദാദിദേവർഷിവൃന്ദം
ഭക്തം മാനിച്ചയച്ചങ്ങഹിശയനതലാ-
ദുത്ഥിതസ്സുസ്ഥിതാത്മാ
സ്മിതപാമന്ദം മലർത്തനപിയൊടുരസരസം
ചൊല്ലിയങ്ങുമ്പർപാളീ-
മദ്ധ്യേ കൈലാസയാത്രാംകലിതരുചികുറി-
ക്കൊണ്ടു ദദ്ധ്യൌ ഖഗേന്ദ്രം. ൨൧

അന്നേരം ഭക്തികൈക്കൊണ്ടണികഴൽപണിയും
പക്ഷിരാജസ്യ കണ്ഠേ
നിന്നിന്ദ്രാത്മാ കരേറിത്രിഭുവനമഹിതം
പ്രാപ്യ രൌപ്യാചലേന്ദ്രം
മന്നിൽ ചൊല്ലാന്നൊഴം കാപടികമണി പുറത്തു-
ടവസ്ഥാപ്യ ദേവാൻ
വന്ദിച്ചാദിഷ്ടവർത്മാ സപദി പരിജനൈഃ
പ്രാപ ശംഭോസ്സകാശം. ൨൯

അപ്പോളങ്ങെഴുന്നീററു സംഭ്രമവശാൽ
മാനിച്ചു തൃക്കൈപിടി-
ച്ചുല്ലസ്മേരമുഖഃ സ്മരാരിഭഗവാൻ
മാണിക്യസിംഹാസനേ
ഒപ്പം തന്നൊടുചേർത്തിരുത്തി മനസാ
സൌജന്യമുദ്രാഞ്ചിതാം
പത്മാകാന്തനൊടാപ്തബന്ധുവൊടഴി-
ഞ്ഞൂചേ മനോജ്ഞാം ഗിരം. ൩൦

"ധന്യാത്മൻ! കേൾക്കതാനേവരവിതെവിടെന്നി-
ന്നെന്തഭിപ്രായമുൾക്കൊ-
ണ്ടിന്നേരം പോന്നുവന്നീടിനതൊഴിൽ കമലാ-
ജീവനാലംബമേ! കേൾ
വന്ദ്യേ വൈകുണ്ഠലോകേ വസതിതടവുമെ-
ല്ലാർക്കുമേ സൌഖ്യമല്ലീ!
നന്നായീ കണ്ടതിപ്പോൾ കഥയകഥയ സ-
ർവ്വം മമാഭീഷ്ടബന്ധോ!" ൩൧

ശ്രുത്വാ സാരസ്യസാന്ദ്രം പരമശിവഗിരം
        പത്മനാഭഃ സ്മിതാർദ്രം
പ്രത്യൂചേ “ശൈലപുത്രീസുചരിതഫലമേ!
        കേൾക്ക വാക്യം മദീയം
അത്യന്തം കശ്മലേറ്റാതരളിതമതയോ
        നിത്യവും വന്നു ദേവാ
നിദ്രാഭംഗം വളർക്കുന്നിതു മമ സഹിയാ
        ഹന്ത ശാഠ്യം ജളാനാം. ൩൨

കേൾക്കേണം മോഹമേഷാം ത്രിപുരദനുഭുവാം
        നിഗ്രഹംനിർവ്വഹിപ്പാ-
നാർക്കും പാർത്താലസാദ്ധ്യം തൊഴിലിതുപാവവാൻ
        മുട്ടു നമ്മോടു മെന്മേൽ
ദാക്ഷിണ്യംകൊണ്ടുവല്ലേനഭിമതമിതുസാ-
        ധിക്കയില്ലെന്നു ചൊൽവാൻ
നീക്കം ചൊറില്ലശക്യം നിധനമിതൊരു-
        നാളും ഭവത്സേവകാനാം ൩൩

അശ്രാന്താസേവയും ഭക്തിയുമരിയതപ-
        സ്സിദ്ധിയും വിധി ശശാ-
ദിശാസക്കോപ്പുമാർക്കും പുരദനുജവര-
        ന്മാരൊളും വന്നുകൂടാ
അച്ഛോ കേൾ തദ്വിരോധം വിബുധപരിഷകൾ-
        ക്കെത്രയും കഷ്ടമത്രേ
തുഷ്ടം മന്ദാശയാനാമിതു വരുമിതു വാ-
        രാതതെന്നുള്ള ബോധം.” ൩൪

ഇത്ഥം നിശമ്യ ദനുജാധിഗിരം കരാഗ്രേ
കൈത്താർ നിവേശ്യ നിജഗാദ പിനാകധന്വാ
"എന്താ പുരക്കൊരസുഖം ത്രിസദാം ദുരാശാ
ഭക്തേഷു വിശ്വസിഹി ചെററൊരുനാളുമേശാ ൩൭

ഉണ്ടോ ഭവേഷു ശ്രുതഭക്ഷു ദോഷകണികാ
ഹീ പാരമേറുഗ്രഹം
പണ്ടേ നാകസദാമതിന്നനുഭവ-
ന്താനേ വരുന്നു ദുഃഖം
മിണ്ടാതേ ഹതകാ വസന്തു കഥചിൽ
കോണേ ഗൃണന്തഃ ശിവം
ദണ്ഡം ചെറെറാരിടത്തൊരുത്തനവരിൽ
ചെയ്യെന്നതെന്നും വരാ" ൩൮

ദക്ഷാരേഃ സ്നേഹബന്ധം ദൃഢമനുഭവമാ-
ന്നാസ്ഥയാ യാത്രചൊല്ലി
പ്രസ്ഥായ ക്ഷീണഭാവാനതിസരസമയ-
ച്ഛാദിതേയാൻ വിധേയാൻ
ബുദ്ധ്യാ കല്പിച്ചു സൎവ്വം മധുരിപു കപട-
പ്രക്രിയാദേശികോസൌ
ധൃത്വാ ബുദ്ധഷിരൂപം നിരുപമമഹിമാ
നിൎമ്മമേ ബൌദ്ധശാസ്ത്രം ൩൯

ഗദ്യം. ൩:—തദനു പരമപൂരുഷോസൌ മഹാശ്ചൎയ്യ
ദുൎദ്ധഷബുദ്ധഷിവേഷം ദധാനസ്തദാ വൈദികാദ്ധ്വാന്ത
രാദ്ധാന്തസാരോദ്ധതം നാസ്തിവാദപ്രഗല്ഭം മഹാശാസ്ത്ര

മമ്പോട്ട നിൎമ്മായ ശാഖാശതസ്ഥീതപത്രാതപത്രാഞ്ചിതേ ബോധിവൃക്ഷസ്യ മാണിക്യവേദീമണിപ്രാംഗണേ സന്നിഷണ്ണഃ സ്മൃതിപ്രക്രിയാഗോചരം നാരദം ബ്രഹ്മവിദ്യാനറുംകൈരവശ്രേണികാശാരദേന്ദുന്നിരസ്താന്യഭാവം പുരസ്ഥാന്നിവേശ്യാഖിലം പാട്ടപാടേമുദാ പാഠയന്നാടൽകൂടാത മായാമഹില്ലാ ദ്ഭവം മോഹിതാശേഷലോകസ്ത്രിലോകീമണിപ്പൂൺപു മേവുന്നകാലം പുരന്മാരുമക്ഷാമദൎപ്പാസ്സമഭ്യേത്യ തത്രൈവ സംവിൽക്രമംകൊണ്ടകുറ്റൊന്നഭാവം മുനിം സാധു ബൌദ്ധാഗമവ്യാഖ്യ ചെയ്യാത്മശിഷ്യം വിശിഷ്യ സ്വയം ബോധയന്തം മഹാബോധിമൂലേ സമാസീനമാനാസികാമൂലകണ്ഠോദ്ധ്വപുണ്ഡ്രാങ്കിതം ഭൂരിതേജോഭരം കൊണ്ടു വിദ്യോതിതാശേഷദിഗ്ഭ്യാമഭാഗം പ്രകാമേണ തം മുന്നിലാമ്മാറു കണ്ടന്ത്രയും വിസ്മയം പൂണ്ടു നിന്നീടിനാർ.

അന്നേരം കണ്ടു മുല്ലാടസുരപരിവൃഢാ-
 നപ്പൊകൈരുജലാംഗാ-
നന്നിദ്രപ്രൌഢിമാ സൌഗതമുനി മനസാ
 തത്ര കൊണ്ടാടിമെന്മേൽ
"ഇന്നിങ്ങൾക്കേതു വംശം നിലയനമെവിടം
 കസ്യ പുത്രാ വിചിത്രം
നന്നത്രേ വേഷമാക്കുള്ളിതു കഥയത ന-
 മ്മോട്ട നിസ്സങ്കമെല്ലാം"

ഇത്ഥം നിശമ്യ വചനം പുരദാനവേന്ദ്രാഃ
സ്മിത്വാ മുനിം നിജഗദുർജ്ജഗദുന്നതാസ്തേ
ഭക്ത്യാ നതേ ശിരസി ക്ലുപ്തി നമസ്ക്രിയായേ-
ത്യുക്ത്വാ ഭൃശോദിതപരസ്തുതനാമഘോഷാഃ ൩൯

"കേൾക്കേണം ഭോ മഹാത്മൻ! വയമഖിലജഗൽ
സർഗ്ഗരക്ഷാന്തദീക്ഷാ-
ദാക്ഷിണ്യംപൂണ്ട സാക്ഷാൽ പരമശിവവിഭോ-
രാശ്രിതാ ഭക്തലോകാഃ
ഊക്കേറും തൽപ്രസാദാപ്തിതപുരനിലയാ-
സ്താരകപ്രൌഢദൈത്യാ-
ശ്ചാഢ്യാചാരാസ്ത്രിലോക്യാമപിഹതഗതയ-
സ്സാൎത്ഥികാ ദൈത്യവീരാഃ ൪൦

ബാലത്വേ ഞങ്ങളേതേ വിബുധകുസൃതികൊ-
ണ്ടാപ്തതാതപ്രണാശാ-
സ്ത്രൈലോക്യാധീശ്വരം ഭീഷണതരതപസാ
തോഷയിത്വാ മഹേശം
മേലേ ലബ്ധ്വാ പുരാണാം ത്രയമമിതവരൌ-
ഘത്തെയും ബിഭ്രതസ്ത-
ദ്വേഷം ഭസ്മാക്ഷമാലാധരമനുദിനമാ-
ദ്മഹേ ലിംഗപൂർണ്ണം. ൪൧

ത്രൈലോക്യസ്വാമി സാക്ഷാൽപശുപതിഭഗവാൻ
　　നൂനമെപ്പോഴുമെങ്ങും-
കാലംബം കാണിനേരം മനതളിരിൽ നിന-
　　പ്പീല നാമന്യദൈവം
ലീലാക്രാന്തത്രിലോകാ വയമധികമുദാ
　　സർവ്വതോ നിർവ്വിചിക്ഷാ
നിളെപ്പാടേ നടപ്പുണ്ടതു പരമശിവ-
　　പ്രാഭവം വിശ്വവന്ദ്യം ൪൨

നേത്രാനന്ദായ നസ്സംപ്രതി പരമശിവ-
　　ദ്ധ്യാനഭാജാം പുരസ്താൽ
പ്രാപ്താഃ കേവാ ഭവന്തഃ സകലഭുവനസ-
　　മ്മോഹനാംഗസ്വഭാവാഃ
ശാസ്ത്രത്തിൻ നാമമേതൊന്നിതിലിതവിയ സി-
　　ദ്ധാന്തമെന്തെന്നിതെല്ലാം
പ്രീത്യാ ശുശ്രൂഷമാണാ വയമഖിലമിതാ-
　　ഖ്യാഹി വിദ്യാപയോധേ!” ൪൩

യദ്ഗ്രാണീശപ്രസാദത്തിനുമസുരമഹാ-
　　വീരഭക്തിക്കുമേററം
മെത്തും നൽസ്സൈഥില്യസാരം തിരുമനസി പരി-
　　ശ്ലാഘമാനോ നിശ്ചഘം
സ്മിത്വാ മന്ദം ബഭാഷേ പരമശിവപദേ
　　ഭക്തിയും നിത്യസേവാ-
വൃത്തിം വേഷഞ്ച തേഷാം ചെറുതു പരിഹസൻ
　　ബുദ്ധനാഥോ മഹാത്മാ ൪൪

"ധന്യാഃ ശൃണ്വന്തു കോവാ ശിവ ഇതി ഭവതാ-
മീശ്വരഃ കീർത്ത്യമാനോ
മന്നിരേഴിന്നു സാക്ഷാൽ പരിവൃഢനവനോ
കേട്ടതില്ലിത്രനാളും
എന്നാലെപ്രായമുള്ളൊന്നുടൽവടിവെവിടം
തസ്യ ഗേഹം പലക്കും
തന്നെക്കാണാവതോ ജന്മമിതഹഹ കുലേ
കുത്ര കീദൃക്പ്രഭാവം ൪൭

ലോകാനാം നിഗ്രഹാനുഗ്രഹനിപുണതയും
യുഷ്മദീയേശ്വരൻതൻ
മാഹാത്മ്യോല്ലാസവും ചൊല്ലിന നിഗമമതു-
ണ്ടെങ്കിലാകർണ്ണനീയം
ഏകാന്തേ ജംഗമസ്ഥാവരമയജഗതാം
നാസ്തിവാദപ്രഗൽഭം
വ്യാകുർമ്മോ ബൌദ്ധശാസ്ത്രം മഹിതമിതു വയം
കേപി ബുദ്ധാ മുനീന്ദ്രാഃ ൪൮

ദൃഷ്ടിക്കുൽക്കണ്ടതെല്ലാം ക്ഷണഹണിമൃഗതൃ-
ഷ്ണോപമം വിശ്വമെന്നാൽ
നഷ്ടഭ്രാന്തന്നു സാക്ഷാലറിക ശിവനുമി-
ഥ്യാധിപത്യപ്രബോധം
പട്ടാങ്ങെങ്ങൾക്കു നിത്യം തടവിന ശിവലിം-
ഗാർച്ചനാദഗ്ദ്ധലേപം
കഷ്ടം നാശത്തിനുള്ളൊന്നിതിമനുചിതാ-
രംഭമത്യന്തദോഷം. ൪൯

ശംഖേ പൂരിച്ച തോയൈർവ്വിഹിതമിനിയ ലിം-
ഗാർച്ചനം പൂതമല്ലീ
ശങ്കേ സത്വാംഗഭാവാത്തദപി നരകപാ-
ലം വിശുദ്ധേർന്നിദാനം
സംക്ഷാളം ഗോമയാംഭസ്തതിഭിരവനിമേൽ
കർമ്മണാം ശുദ്ധിമൂലം
സങ്കല്പം നന്നു ജന്തോർമ്മലമധികവിശു-
ദ്ധിക്കു ഹീഹീ വിമോഹം.” ൪൮

നിശമ്യ മുനിനോദിതം പിഹിതകർണ്ണരന്ധ്രാസ്തദാ
വിധായ പുരദാനവാശ്ശിവശിവേതി സംഘോഷണം
കൃതാഞ്ജലിപുടാ ഗിരം നിജഗദുസ്ത്രിലോകീശ്വരേ
നിവിഷ്ടഹൃദയാ ഹരേ സകലകിൽബിഷാളീഹരേ ൪൯

“സ്വതന്ത്രമീശം ഭജതാം വിധേയം
ജഗൽപ്രഭും വാങ്മനസാതിദൂരം
നിതാന്തരമ്യം നിഗമാന്തഗമ്യം
ജാനന്തി നോ മന്ദധിയോ മദാന്ധാഃ ൫൦

വ്യാഹാരം വിഷമമിതോക്കിലാക്കു തേറാം
മാഹാത്മ്യം പരമശിവസ്യ വിശ്വമൂർത്തേഃ
യേ കേചിൽ കമപി ശിവദ്വിഷോ വിലാപം
മോഹാന്ധാ വിദധതി തത്ര നോത്തരം നഃ. ൫൧

സച്ചിൽബ്രഹ്മസ്വരൂപാനഖിലജഗദരി-
വ്യാപ്തധാമ്നോ മുനീനാം
നിശ്ചിന്താനാമലക്ഷ്യാൻ ക്ഷയജനനവിഹീ-
നാനമേയാനഭാവാൻ
അച്ഛോ നിശ്ശേഷവിശ്വസ്ഥിതിജനനഭിദാ-
സാക്ഷിണസ്സ്വാമിനോ നഃ
സ്വച്ഛാ വേദാന്തവാണീ കഥയതി മഹിമാ-
ഭോഗമുൽഘോഷയന്തീ.” ൩൨

“യുഷ്മാകം വേദമാർഗ്ഗം വിതഥമിഹ സുരാ-
പാനമെങ്ങും നിഷിദ്ധം
സൌത്രാമണ്യാം വിധിച്ചോന്നിതു ബത നിതരാം
ദേഹശുദ്ധ്യൈ വിശേഷാൽ
ഓർത്താലും ബന്ധമില്ലേതുമതിദുരിതം
പ്രാണിഹിംസേതി കേൾക്കാം
സാദ്ധ്വാചാരം പശോരാലഭനമിതു മഖേ
വേദമന്ത്രാന്തവാക്യം. ൩൩

ഉക്തം നൈവാക്ഷഗമ്യഃ സ്വയമിഹ ശിവനെ-
ന്നാകയാലൊക്ക നീക്കം
പ്രത്യക്ഷത്തിന്നു സത്യം കലയത സുഖമേ
വന്നിതോർക്കും ദശായാം
സിദ്ധം പ്രത്യക്ഷബാധാദനധിഗമമിത-
ന്യേഷു നിർണ്ണീതമെന്നാ-
ലസ്തിത്വം ഷൾപ്രമാണങ്ങളിലുമുദിതഭം-
ഗം ശിവസ്യ പ്രസംഗേ. ൩൪

സ്വതന്ത്രതാ ചേന്നരകം പ്രയത്നേൽ
സ യജ്വനേ കിം ഭവതാമധീശഃ
ദിവം മഹാപാതകിനേഥവാ കിം
തതശ്ശിവഃ കർമ്മവിധേയ ഏവ. ൩൩

വേഷം ഭാഷണപാത്രമീദൃശമഹോ
ഭസ്മാക്ഷമാലാജടാ-
ഭൂഷഞ്ചിൽപ്രകൃതേശ്ശിവസ്യ ചമയം
കാണായതിവർണ്ണമോ?
ഭോഷന്മാർ പരമാത്മമേതുമറിയാ-
തേകണ്ടെടുക്കും തൊഴിൽ-
ക്കീഷൽ സ്മേരമുഖാ ഭവന്തി സുധിയോ
ലോപിക്കമന്യേ ജനാഃ ൩൪

സ്നാനസ്യ ശക്യം മൃഗതൃഷ്ണികാംഭോ
ജപസ്യ സംഖ്യാപ്യധികാ പരാർദ്ധാൽ
ശിവാർച്ചനായാം വിഹിതം ഖപുഷ്പം
ശശസ്യ ശൃംഗം ഭവതാം ഹി ബിംബം ൩൫

അപ്രത്യക്ഷമരൂപമക്രിയമഹോ
ജന്മാനപായാനന്വിതം
മിഥ്യാത്മം പരതന്ത്രമീശമനിശം
വിശ്വസ്യ സേവാഭൃതാം
യുഷ്മാകം കിമു ഗൌരവേണ തപസാ
ജ്ഞാനേന മൌനേന കിം
ഭൂയിഷ്ഠശ്രമനിഷ്ഫലാഃ ഖലു നൃണാം
തത്വത്യജാം പ്രക്രമാഃ." ൩൬

ഇതി ഗിരമുപകൎണ്ണ്യ കൎണ്ണരുക്ഷാം
പ്രസൃമരഭക്തിനിരസ്തകോപസൌമ്യാഃ
മദനരിപുവിഭുത്വവൎണ്ണനാഢ്യം
പ്രതിവചനം ജഗദുഃ പുരാസുരേന്ദ്രാഃ ൭൯

"ചട്ടേലാതയദീയശക്തികലയാ
ശൂന്യേ ജഗന്മണ്ഡലേ
മുട്ട സ്പന്ദനമാത്രമപ്യസുലഭം
സൂക്ഷിച്ചു പാൎക്കുംവിധൌ
കഷ്ടംകഷ്ടമപാനതിം ഭഗവതോ
ദുൎയ്യുക്തിഭിസ്സാധിതും
പട്ടാങ്ങായ്മരുവും മഹേശ്വരവിഭോർ-
ദുഷ്ടാ യതന്തേ ജനാഃ ൮൦

യതസ്സത്യാ വാചസ്സഹ ച മനസാപ്രാപ്തവിഷയാ
നിവൎത്തന്തേ യസ്മിൻ സ്ഫുരതി ഭുവനം ദൎപ്പണ ഇവ
യദച്ഛിഷ്ടാൎക്കേന്ദുജ്വലനമയതേജസ്ത്രയമിദം
സദാ ഖദ്യോതാഭാം വഹതി കലയാമസ്തമനഘം ൮൧

സൃഷ്ട്വാ ജഗത്സകലമംബുജയോനിമൂൎത്ത്യാ
സമ്യഗ്വിധായ ഭരണം കരുണാകരാത്മാ
രൌദ്രം വപുൎഭുവനരൌദ്രമിതസ്സമാസ്ഥം
സംഹൃത്യ ഖേലതി പരഃ പുരുഷോദ്വിതീയഃ ൮൨

സ വൈ ന ദേവാസുരമൎത്ത്യതിൎയ്യ-
ങ്ന സ്ത്രീ ന ഷണ്ഡോ ന പുമാൻ ന ജന്തുഃ
നായം ഗുണഃ കൎമ്മ ന സന്ന ചാസ-
ന്നിഷേധശേഷോ ജയതാദശേഷഃ ൮൩

ഭൂതാനി ശംഭുർഭുവനാനി ശംഭു-
ർവ്വർണ്ണാനി ശംഭുസ്ത്രിരയശ്ച ശംഭുഃ
സ ഏവ സർവ്വന്ന തതോതിരിക്ത-
സ്തതസ്സ ഏകഃ പരമാത്മമേതൽ ൱൪

ശിവപ്രസാദേന വിനാ ന മുക്തയഃ
ശിവപ്രസാദേന വിനാ ന ഭുക്തയഃ
ശിവപ്രസാദേന യതസ്സ്വയം ശിവഃ
ശിവപ്രസാദസ്തു ശിവപ്രസാദതഃ ൱൫

ഇജ്യശ്ച യജ്ഞൈരയമേവ ശംഭു-
ഷ്ട്ഭൃശ്ച ദാനൈരഖിലൈസ്തപോഭിഃ
ജപ്യശ്ച മന്ത്രൈരഖിലൈർവ്വിശിഷ്ടൈ-
ർമ്മൃഗ്യശ്ച ദേവൈർവ്വിധിവിഷ്ണുപൂർവ്വൈഃ. ൱൬

കാണ്മാനുണ്ടെങ്കിലും മംഗലപരമശിവോ-
ദ്യോതമില്ലെങ്കിലും കേൾ
കാമ്യം വാ കശ്മലം വാ ശിവശിവ പരത-
ന്ത്രഃ സ്വതന്ത്രോഥവാ കിം
ചെണ്ണേവും ഭക്തികൈക്കൊണ്ടവരവർപുകഴ-
ന്നാകിലും ദ്വേഷശക്ത്യാ
മെന്മേൽ നിന്ദിക്കിലും ശ്രീക്ഷണമൊഴിയെ നിന-
പ്പീലമീ കാൽക്ഷണം നാം ൱൭

പരുഷകജനതക്ക്ശ്രാവദുഷ്കർമ്മശാന്ത്യൈ
പരശിവതിരുനാമാന്യുച്ചകൈരുച്ചരന്തഃ
മനസി വചസി കായേ കർമ്മണി ബ്രഹ്മ സത്യം
ദിനമനു നിദധാനാഃ സ്വൈരമദ്ധ്യാസ്മഹേ നാം.” ൧൮

കെല്പേറും വ്യവസായമത്ഭുതതരം
തേഷാം ചെവിക്കൊണ്ടസൌ
വിസ്മേരോ വചനം ജഗാദ ഭഗവാൻ
ധ്യാത്വാ മുഹൂർത്താന്തരം
“യുഷ്മാകം പരമേശ്വരേ പരമെഴും
ഭക്തിക്കുമാസ്മാകമാം
സിദ്ധാന്തത്തിനുമുള്ള സത്യമഹിമാ
സദ്യഃ പരീക്ഷാസ്പദം. ൧൯

സത്യത്വം വേദവാക്യത്തിനുമിഹ ശിവമാ-
ഹാത്മ്യവാപ്തിന്നുമുണ്ടെ-
ന്നുൾത്തിങ്ങീടും ഭ്രമം മാമകനിഗമബലേ-
നാപനേഷ്യാമി ദൂരം”
ഇത്ഥംവിശ്വേശ്വരഃ സൌഗതനതിവിതതം
മായയാ ബോധിവൃക്ഷം
പ്രസ്ഫുടത്വാശേഷമുണ്ടാക്കുക ശിവമഹസാ
യൂയമെന്നങ്ങവാദീൽ. ൨൦

അഥ തേ ബൌദ്ധസിദ്ധാന്തസത്യവ്യത്യസ്തബുദ്ധയഃ
അനീശ്വരം ബുബുധിരേ ഭുവനം പുരദാനവാഃ ൨൧

ദൃഷ്ട്വാ ചെന്നുവണങ്ങി മംഗലനിധിം
ബുദ്ധേശ്വരം വഞ്ചിതാഃ
കഷ്ടാളീകശിവപ്രതീതികലയാ
സൎവ്വം ക്ഷമിക്കേണമേ
പട്ടാങ്ങേ തവമാൎഗ്ഗമേവ ശരണം
ഞങ്ങൾക്കിതെന്നഞ്ജസാ
ദിഷ്ട്യാവാപ്യമഹാസിഷുസ്തദഖിലം
നിശ്ശങ്കമൈശാങ്കനം. ൧൨

തൽക്ഷണേസുഗതനാഥനാൽ നിഭൃത-
മക്ഷിവിഭ്രമണചോദിതോ
മുഖ്യദേവമുനി ചെന്നമന്ദമവ-
രോധസത്മനി മഹാമനാഃ
ഒക്കെ വൃത്തമറിയിച്ചു ധൎമ്മക-
ലെക്കളത്തെസുരയോഷിതാം
ബുദ്ധവേഷമചിരാൽ വളൎത്തു നിര-
ഗാദസൌ കലഹകൌതുകീ. ൧൩

ഉൗഢസംഭ്രമകുതൂഹലത്വരിത-
ചംക്രമപ്രസരലോളിത-
സ്ഫാടികാക്ഷമണിമാലികോ മുനി ജ-
വാദുപേത്യ രജതാചലം
നിടെ്ടം ത്രിഭുവനൈകനാഥമഭി-
വന്ദ്യ ദൃപ്തപുരദാനവ-
പ്രൌഢധിക്കൃതികഥാവിശേഷമറി-
യിച്ചിതാസ്ഥയൊടശേഷവും. ൧൪

"കേൾക്കേണം പാർവ്വതീവല്ലഭ പരമവിഭോ!
താവകാ ദൈത്യവീരാഃ
ശ്ലാഘ്യാത്മാനം ഭവന്തം ത്രിപുരവസതയോ
ദൂരമുത്സൃജ്യ മെന്മേൽ
സാക്ഷാൽ പാഷണ്ഡമാർഗ്ഗം ധൃതകുതുകമിയ-
ന്നാസ്ഥിതാശ്ശൈവമുദ്രാ-
മാക്ഷിപ്യ ക്ഷുദ്രബുദ്ധാങ്കനമുടലിലണി-
ഞ്ഞുദ്ധതാ ബുദ്ധവേഷാഃ. ൪൭

ജടാ ലുനീഹി ക്ഷപയാക്ഷമാലികാ;
ക്ഷണേന ചൂർണ്ണീകുരു ലിംഗമുത്തമം
കിമത്ര ചക്രേ ന പുരാസുരത്രയം
പ്രസാദമുച്ചൈരവധീർയ്യ താവകം." ൪൮

ശ്രുത്വാ ശ്രീനാരദോക്ത്യാ പുരദനുജകൃതാം
ന്യക്കൃതിം മേൽക്കുമേലേ
മെത്തും കോപാന്ധഃ ചേതാഃ കഠപുനരതിഖലാ
ദാനവക്കയ്യരെന്നേ
വെട്ടെന്നുതനായ ദപ്പാന്ധരപ്പാവികട
ഭ്രൂകുടീഭീമവക്ത്രഃ
സദ്യോ ദൈത്യാൻ നിഹന്തും പ്രകടിതമഹിമാ
സംപ്രതസ്ഥേ പിനാകീ. ൪൯

ഗദ്യം. ൪:— ഹരഹര ശിവശിവ വിശ്വാധീശൻ തല മൂടേറിന കോപാവേശാൽ മുപ്പുരമഴകിലെരിപ്പാനായ്ക്കൊണ്ടെഴുനള്ളിനപൊഴുതത്ഭുതകലവി പുകണ്ണിടാമോ. കനകമഹാഗിരി പോർവില്ലായീ ഭുജഗവരൻതാൻ ഞാണായ് തീർന്നൂ ധാത്രീദേവി മന്നിത്തേരായീ തേരുരുളായീ ചന്ദ്രാർക്കന്മാർ വേദംനാലും കുതിരകളായീ ചാരുതകോലിന മാരുതപക്ഷം പൂണ്ട സഹേലം ദഹനം മുനമേലാക്കി മഹാത്മാ നാരായണനും നാരാചാകൃതി കൈക്കൊണ്ടഗ്രേ മാരാരാതിവലത്തൃക്കൈയിൽ ചേന്നു സമക്ഷം വീക്ഷാമാസെ. തദനു ജഗത്ത്രയഭീഷണവേഷോ ദ്ധുരതരകല്പിതപരികരബന്ധസ്സംഗശതാംഗമലങ്കൃത്വാണഃ സജ്യശരാസനസംഹിതബാണോ ബൃംഹിതരഭസവിശൃംഖലചംക്രമസംഭ്രമകമ്പിതഭുവനകടാഹമിതുടനടനതിരും കടുകനൽചിതറിന രൂക്ഷതരേക്ഷണപാതവിലോലദലാതകലാപജ്വലിതദിഗന്തസ്സൽക്ഷണസമുദിതകൌതുകഹർഷം കൌസുമവർഷം ചെയ്തുപുകഴ്ത്തും ദിവ്യജനാനാം ഭവ്യജനോക്തീഃ ശ്രാവം ശ്രാവം ത്രിപുരാസുരകൃതധിക്കൃതിമുച്ചൈഃ സ്മാരം സ്മാരം തൽഗതകരുണാം ഹാരം ഹാരം കോപവികാരം കാരം കാരം ത്രിഭുവനചക്രം മുട്ടെവിറയ്ക്കും പരിചുവളന്നെഴുമട്ടഹസധ്വനിദാരുണവദനശ്ചതുരംഗോദ്ധതസേനാകളകളമുച്ഛ്രിതകേതനമുച്ചനികേതനമുഗ്രമഹാസുരപുരവരമഗ്രേ ലക്ഷീകൃത്വനക്ഷീണാത്മാ നിന്നരുളീ ബത സംഹൃതിരൂപീ ഝടിതി കപാലീ.

പ്രക്ഷോഭം വിശ്വചക്രപ്രമഥനമുടനേ
 കേട്ടു വേഗാൽ പുറപ്പെ-
ട്ടുഗ്രാടോപാലെതിൎക്കും ദനുജപരിവൃഢാൻ
 വീക്ഷ്യപാഷണ്ഡവേഷാൻ
ഉദ്യൽക്കോപം മേൽക്കുമേലേതികതിലപിടിപെ-
 ട്ടസ്ത്രബാണാരി ബാണം
മുഷ്ടോടാകൃഷ്യ നിൽക്കേ നിടിലമിഴിയിൽ നി-
 ന്നുത്ഥിതോ ജാതവേദാഃ ൭൮

കല്പാന്തോദ്ദീപ്തവൈശ്വാനരതുലനകല-
 ന്നാശു രോദോന്തരാളം
കത്തിക്കാളിച്ചു മൂളന്നതികഠിനമിര-
 ച്ചുച്ചകൈരുജ്ജ്വലാത്മാ
കേല്പേറും മുപ്പുരം ചെന്നഴകൊടുപിടിപെ-
 ട്ടൊക്കെ ദഗ്ദ്ധ്വാ ത്രിലോകം
ഭസ്മീകൎത്തും ജഗൽഘസ്മരമുഖരശിഖഃ
 കൃഷ്ണവൎത്മാ ദിദീപേ. ൭൯

ദല്പോദഗ്രം പുരാണാം ത്രയമരനിമിഷം
 കൊണ്ടെരിച്ചഗ്നിദേവേ
മുപ്പാരെപ്പേരുമൊപ്പം ഗ്രസിതുമതിതരാം
 ദിക്ഷു ജാജ്വല്യമാനേ
ഉൽഭ്രാന്താസ്തത്ര ദേവാ ദ്രുഹിണഹരിമുഖാഃ
 ക്ഷിപ്രമാവിൎബ്ഭവന്തഃ
സുപ്രീത്യൈ തുഷ്ടുവുസ്തേ ദിവിചദിവിചരാ
 വൎഷുകാഃ പുഷ്പപാളീം. ൮൦

ഗദ്യം. ൭:—ജയജയ സുരജനപരിവൃഢ ശങ്കര പദ സരസിജനതിരതജനശങ്കര സകലസുരാസുരദാസുരകിങ്ക ര സാക്ഷാദ്ദുർജ്ജനസംഘഭയങ്കര ഭസിതവിലേപസ്ഫുടരുചി ബന്ധുര ഭുവനജനിസ്ഥിതിനാശധുരന്ധര ഭീഷണഗരള ശ്യാമളകന്ധര ഭീമഭവാപഹ കരുണാമന്ഥര ചണ്ഡദ്യുതി ശശിപാവകലോചന മുണ്ഡപ്രകരവിരാജിതഭൂഷണ ഗ ണ്ഡപ്രതിഫലിതോരുമണിസ്ഫുരികുണ്ഡല്യുപഹിതകുണ്ഡ ലമണ്ഡിത മന്ദസ്മിതരുചിനിർമ്മലിതാംബര ദന്തിപ്രതി നവചർമ്മകൃതാംബര സന്തർപ്പിതമുനിപരമകൃപാലയ ക ന്ദർപ്പാന്തക പാലയപാലയ—പുഷ്പസായകദർപ്പമോചന കല്പപാദപ ഭക്തിശാലിഷു സപ്ദതികടുനയനഹുതവഹ ദഗ്ദ്ധസുരരിപുനികരവിമഥന. ജയജയ വിഹിതസകല ലോകരക്ഷണ കരക്ഷണചലിതശൂലമർദ്ദിതകൃതാന്ത കൃതാന്തരായപുരരിപുപുരസ്ത്രീമദാമോദ ദാമോദരഹിത മകരകേതുശാതോദരീബാഷ്പരുധിരപ്രവാഹജീമൂതായമാന തായമാനകിന്നരകിമ്പുരുഷഗണനസ്തൂയമാന യമാനനനി ഷേശിതസുരാധിപാരിജാത പാരിജാതപല്ലവപാടല്യപാ ടച്ചരകോടീരകാന്താര കാന്താരമണീയവാമാങ്കദേശപ്രകാ ശമാന കാശമാനശമനകുശലതരാകാര രാകാരമണശീത ളസ്ഫുരവികടാക്ഷ വികടാക്ഷയകർമ്മാബ്ധിചുളുകീകാരകലശീ കുമാര കുമാരപ്രിയജനക യജനകർമ്മകർമ്മഠദക്ഷക്ഷപണാ ഹൃതഘോരവീരഭദ്രരൂപ പരശുവിലസൽകഠോരകരസാ രസ സാരസമധികദീപ്രമണിസംഘോരഗഘോരഗരളക ബളന കബളനനിരസ്തസമസ്തഭുവനസാദ്ധ്വസ സാദ്ധ്വ സാധാരണധാരാളദശനരുചിധരാധര ധരാധരാത്മജാ

പുണ്യപൂരവിവർത്ത രവിവർത്തമാനതേജഃപ്രാചണ്ഡ്യഖണ്ഡനചതുര ചതുരാമ്നായവിരചിതസ്തുതേ നമോസ്തുതേ നമോസ്തുതേ.

ഇത്ഥം ഭക്ത്യാ വണങ്ങും ത്രിദശനുതിജയ
ശ്ലാഘനാം കേട്ടു താനേ
സദ്യോമാഞ്ഞൊരു കോപജ്വലനപരിഭവ-
സ്സാന്ദ്രകാരുണ്യഭൂമാ
ഉൾത്തിങ്ങീടും പ്രസാദം തടവിനവചസാ
ദേവസംഘാൻ വിസൃജ്യ
സ്വസ്ഥാത്മാ മേരുധന്വാ തെളിവിനൊടെഴുന്ന-
ള്ളീതു കൈലാസശൈലേ വൃ൫

കൈലാസാധിത്യകായാം കനകമണിമഹാ-
മന്ദിരേ ബന്ധുരശ്രീ
കോലും മാണിക്യതല്പേ തിരുമടിയിലെടു-
ത്താദരാലദ്രികന്യാം
ലീലാലോലം പുണർന്നും വദനമലർ മുക-
ർന്നും പരാനന്ദസിന്ധൌ
മേലേ മുങ്ങിക്കളിച്ചും പുരരിപുഭഗവാൻ
പൂർണ്ണസൌഖ്യം ന്യവാത്സീൽ വൃ൬

സമാപ്തം.



# ത്രിപുരദഹനം

## ടിപ്പണി.

---

പദ്യം ൧. മംഗളാചരണം. മമ മനമേ ചന്ദ്രചൂഡം ഭജേഥാഃ=എന്റെ മനസ്സേ, നീ ശിവനെ ഭജിച്ചാലും. അന്നന്നുണ്ടാം...... ......അരുതിപെടുത്തീടുവാൻ എന്നതു ഭജനത്തിന്റെ ഫലം. ശേഷമെല്ലാം ചന്ദ്രചൂഡന്റെ വിശേഷണം. ദോരന്തരാളം=മാറിടം. വിധിമുണ്ഡം=ബ്രഹ്മകപാലം, അഹി=സർപ്പം, കലാപം=ഭൂഷണം. വിലസിന.....................കലാപം=വിലസുന്ന ബ്രഹ്മകപാലമാലയും സർപ്പമാലയുമായ ഭൂഷണത്തോടുകൂടിയവൻ എന്നു ബഹുവ്രീഹി. മന്ദാകിനീജാരനെ എന്ന പ്രതിഗ്രാഹികാന്തത്തിന്നും ചന്ദ്രചൂഡം എന്ന ദ്വിതീയാന്തത്തിന്നും തമ്മിൽ വിഭക്തിപ്പൊരുത്തം മണിപ്രവാളരീതിസിദ്ധം. മ—ര—ഭ—ന—യ—യ—യ എന്നീ ഗണങ്ങളും ഏഴേഴക്ഷരങ്ങളിൽ യതിയുമായിരിക്കയാൽ സ്രഗ്ദ്ധരാവൃത്തം. "ഏഴേഴായ് മൂന്നുഖണ്ഡം മരഭനയയയം സ്രഗ്ദ്ധരാവൃത്തമാകും" എന്നു ലക്ഷണം.

൨. ചമ്പൂപ്രബന്ധങ്ങളുടെ രീതിയനുസരിച്ച് ഒരു തോഴനോടു സംസാരിക്കുക എന്ന നിലയിൽ കഥാവസ്തുവിനെ നിർദ്ദേശിക്കുന്നു:— ഭക്തലോകാൻ അപി=ഭക്തജനങ്ങളേയും. മനസി=മനസ്സിൽ. സിന്ദൂരപ്രസംഗം=സിന്ദൂരപ്രസക്തി. കാലവൈരി=ശിവൻ. ഈശമൂന്നാംചെന്തീക്കണ്ണിൽ=ശിവന്റെ ചെന്തീ

യെരിയുന്ന മൂന്നാംതൃക്കണ്ണിൽ. ത്രിപുരദനസുതന്മാക്ക എന്നു വിശേഷ്യം; ആശ്രിതാനാം എന്നു വിശേഷണം. വൃത്തം സ്രഗ്ദ്ധരതന്നെ.

൩. കഥാരംഭം. ശ്രീമൽകൈലാസശൈലേ=ശ്രീമത്തായ കൈലാസപർവ്വതത്തിൽ. അദ്രീന്ദ്രകന്യാം=ശ്രീപാർവ്വതിയെ. താരകമഥനഗണാധീശ്വരൌ=താരകാന്തകനെ (സുബ്രഹ്മണ്യനെ) യും ഗണപതിയേയും. ഗജരിപുഭഗവാൻ=ശിവൻ. ന്യവാത്സീൽ=നിവസിച്ചു. ശ്രീകൈലാസത്തിൽ ശിവൻ ശ്രീപാർവ്വതിയെ ആശ്ലേഷിച്ചും ബാലന്മാരെ ലാളിച്ചും വസിച്ചുംകൊണ്ടിരുന്നു എന്നു സാരം. വൃത്തം സ്രഗ്ദ്ധര.

൪. ത്രിപുരന്മാർ തപസ്സിന്നായി കൈലാസത്തിൽ വന്നതിനെപ്പറയുന്നു:—ശക്ത്യാ=വേൽകൊണ്ടു്. ഷഡാസ്യപഞ്ചവദനപ്രൌഢേന=ഷണ്മുഖനാകുന്ന സിംഹവര്യനാൽ. താരകകുഞ്ജരേ വിനിഘ്നതേ=താരകനാകുന്ന ഗജം കൊല്ലപ്പെട്ടപ്പോൾ. ഖേദാഭിമാനാകുലാഃ=ഖേദംകൊണ്ടും അഭിമാനംകൊണ്ടും പരവശന്മാരായി, തൽപുത്രാഃ=അവന്റെ പുത്രന്മാരായിരിക്കുന്ന. വിദ്യുന്മാലിയും കമലാക്ഷൻ താരകാക്ഷഃ അപി=വിദ്യുന്മാലിയും കമലാക്ഷനും താരകാക്ഷനുമെന്ന. ത്രയഃ ദൈത്യവരാഃ=മൂന്നസുരവീരന്മാർ. തപസേ............ആസേദിരേ=തപസ്സുചെയ്വാൻ കൈലാസത്തെ പ്രാപിച്ചു. പന്ത്രണ്ടിൽ യതിയും മ—സ—ജ—സ—ത—ത എന്നീ ഗണങ്ങളും അന്ത്യഗുരുവും വന്നിരിക്കയാൽ വൃത്തം ശാർദ്ദൂലവിക്രീഡിതം. "പന്ത്രണ്ടാൽ മസജം സതംതഗുരുവും ശാർദ്ദൂലവിക്രീഡിതം" എന്നു ലക്ഷണം.

൫. പിതൃനിധനവിധാനേന=അച്ഛനെ കൊന്നതുകൊണ്ടു്. ദിക്പാലൈഃ ആഹിതാം=ദിക്പാലന്മാരാൽ ചെയ്യപ്പെട്ട. മാനഹാനിം=മാനക്കേടിനെ. ഭവന്തം ആശ്രയാമഃ=അങ്ങയെ ഞങ്ങൾ ആശ്രയിക്കുന്നു. ഇത്ഥം=ഇപ്രകാരം. പ്രാത്ഥയന്തഃ=പ്രാത്ഥിച്ചുംകൊണ്ടു്. ത്രിഭുവന...........ച്ചോരുക്കം=മൂന്നുലോകങ്ങളെ സൃഷ്ടിച്ചുരക്ഷിച്ചുസംഹരിക്കുന്നവനായി, ചിൽപ്രാകാശ്യപ്രഭാവം=ചിത്തിന്റെ പ്രകാശാവസ്ഥയുടെ പ്രഭാവമായി, അംഗജയ്യാമിളിതം=ശ്രീ

പാർവ്വതിയോടുകൂടിച്ചേർന്നവനായിരിക്കുന്ന. വിശ്വനാഥം=വിശ്വനാഥനെ. തുഷ്ടുവുഃ=സ്തുതിച്ചു. പൂർവ്വാർദ്ധോക്തമായവിധം പ്രാർത്ഥിച്ചുകൊണ്ട് അർദ്ധനാരീശ്വരനായ ശിവനെ സ്തുതിച്ചു എന്നർത്ഥം. വൃത്തം സ്രഗ്ദ്ധര.

൩. ധമ്മില്ല..........ർദ്ധവപുർദ്ധരായ=ധമ്മില്ലം (തലമുടിക്കെട്ട്) ചിത്രകം (തിലകം) വലിത്രയം (ത്രിവലികൾ) ഹാരം (മുത്തുമാല) വക്ഷോജന്മാക്കൾ (സ്തനങ്ങൾ) മുതലായവകൊണ്ടു ലസിക്കുന്ന അർദ്ധദേഹത്തെ ധരിക്കുന്നവനായി, ശുംഭൽ..........ഗഹനായ=ശോഭിക്കുന്ന കപർദ്ദം (ജടക്കെട്ട്), നയനാഗ്നി (കണ്ണിലെ തീ), വിഷം, അഹിമാല (സർപ്പമാല), ചർമ്മം (തോൽ) എന്നിവയോടു കൂടിയ അപരാർദ്ധം (മറെറ അർദ്ധം) കൊണ്ടു ഗഹനൻ (അധൃഷ്യൻ) ആയിരിക്കുന്ന, ശിവായനമഃ (ശിവന്നു നമസ്കാരം.) പൂർവ്വാർദ്ധം കൊണ്ടു വിശേഷിപ്പിക്കപ്പെട്ട അർദ്ധവപുസ്സ് പാർവ്വതിയുടേയും ഉത്തരാർദ്ധംകൊണ്ടു വിശേഷിപ്പിക്കപ്പെട്ട അപരാർദ്ധം ശിവന്റെയുമാകുന്നു. അർദ്ധനാരീശ്വരനായ ശിവന്നു നമസ്കാരമെന്നർത്ഥം. നാര്യർദ്ധത്തിലെ ധമ്മില്ലചിത്രകാദികൾക്കും തൽ പ്രതിദ്വന്ദ്വികളായി പറയപ്പെട്ട പുരുഷാർദ്ധത്തിലെ കപർദ്ദനയനാഗ്ന്യാദികൾക്കും ക്രമവിവക്ഷയുണ്ടെന്ന് അറിയേണ്ടതാണ്. ത — ഭ — ജ — ജ എന്നീ ഗണങ്ങളും രണ്ടുഗുരുക്കളും വന്നിരിക്കയാൽ വൃത്തം വസന്തതിലകം. "ചൊല്ലാം വസന്തതിലകം തഭജംജഗംഗം" എന്നു ലക്ഷണം.

ഗദ്യം ൪. അർദ്ധനാരീശ്വരനായിട്ടുതന്നെ ശിവനെ വർണ്ണിക്കുന്നു:—കോടീരഭാരം=ജടക്കെട്ട്. "കോടീരസ്തു സടാജടാ" എന്നു രഭസൻ. നെറിതഴുന്ന=ഗുണമുള്ള. ഒരു ഭാഗത്തു ജടക്കെട്ട്, മറുഭാഗത്തു പുരികുഴൽ; കനൽമിഴി=തീക്കനൽക്കണ്ണ്. ഒരു ഭാഗത്തു തീക്കണ്ണ്, മറുഭാഗത്തു തിലകം; കഴവിൽ=ഒരിടത്ത്. മഹിതരുചി=മഹിത (പൂജിത) യായ രുചി (കാന്തി)യോടുകൂടിയ. രവിനയനം=സൂര്യനാകുന്ന നേത്രം. അതിലളിതമധുരം=അത്യന്തം ലളിതവും മധുര (മനോഹര)വുമായ. ഇരുൾമിഴി=ഇരുൾനിറമായ (കറുത്ത) കണ്ണ്. ഒരു ഭാഗത്തു സൂര്യനേത്രം, മറുഭാഗത്തു നീലനയനം; ഗൂഢാംഘ്രികബളം=ഗൂഢാംഘ്രി (സർപ്പം) യാകുന്ന കങ്കണം. കബളീഗൂഢപാശ്ച

ക്ഷുൽശ്രവാഃ എന്നമരം. രത്നമയതാടങ്കഭംഗി=രത്നമയമായ താടങ്കത്തിന്റെ (?തോടയുടെ) ഭംഗി. ഒരു ഭാഗത്തു സർപ്പകുണ്ഡലം, മറുഭാഗത്തു രത്നകുണ്ഡലം; ഗരളം=വിഷം. വലികൾ=ത്രിവലികൾ. ഒരു ഭാഗത്തു വിഷം, മറുഭാഗത്തു ത്രിവലികൾ; വിധിതലകൾ=ബ്രഹ്മാവിന്റെ തലയോട്ടുകൾ. അണി=അലങ്കാരം. കനകമണികലിതം=കനകംകൊണ്ടും രത്നംകൊണ്ടും ഉണ്ടാക്കപ്പെട്ട. അതുലഗുണം=അതുലം (അതുല്യം) ആയ ഗുണം (മാല). അണിവ്=അലങ്കാരം. ഒരു ഭാഗത്തു ബ്രഹ്മകപാലമാല, മറുഭാഗത്തു സ്വർണ്ണമണിമാല; കരാഗ്രഭുവി=കരാഗ്രപ്രദേശത്തിൽ. ഒരുഭാഗത്തു കരാഗ്രത്തിൽ ശൂലവും കപാലവും, മറുഭാഗത്തു പാശവും അങ്കുശവും; ശുഭം=നല്ലതായ. ഉരഗകാഞ്ചിഗുണം=ഉരഗം (സർപ്പം) ആകുന്ന അരഞ്ഞാണ്. മണിരശന=മണിമയമായ അരഞ്ഞാണ്. ഒരു ഭാഗത്തു സർപ്പകാഞ്ചി, മറുഭാഗത്തു രത്നകാഞ്ചി; പുലിയുരി=പുലിത്തോല്. അമലമൃദുവസനം=നിർമ്മലവും മൃദുലവുമായ വസ്ത്രം. ഒരു ഭാഗത്ത് പുലിത്തോല്, മറുഭാഗത്തു മൃദുവസ്ത്രം; സന്നാഗപാടകം=നല്ല പാമ്പാകുന്ന ചിലമ്പ്. ഒരു ഭാഗത്തു നാഗച്ചിലമ്പ്, മറുഭാഗത്തു പൊൻചിലമ്പ്.

൬. കററക്കോടീരഭാരം=കറുത്ത ജടക്കെട്ട്. മലരടി=പൂപോലെ മൃദുവായ കാലടി. മുററിക്കൂടുന്ന=സമ്പൂർണ്ണമായി ഭവിക്കുന്ന. നിഷ്പന്ദഭാവാഃ=ഇളക്കമില്ലാത്ത ധ്യാനത്തോടുകൂടിയവരായി. ദിനകരനിൽ=സൂര്യനിൽ. നിബദ്ധാക്ഷണം=ബന്ധിക്കപ്പെട്ട കണ്ണുകളോടു കൂടുംവണ്ണം (ക്രി. വി) ഭൂമ്യാം=ഭൂമിയിൽ. അമീ=ഇവർ. തപഃതേപിരേ=തപസ്സിനെ ചെയ്തു. പാദാദികേശാന്തം മനസ്സിലുറപ്പിച്ച് അതിൽനിന്നു തെററാതിരിക്കത്തക്കവിധം കണ്ണുകൾ സൂര്യനിൽ ബന്ധിച്ച് ഒററക്കാലിന്മേൽനിന്ന് ഉഗ്രമായ തപസ്സു ചെയ്തു. തെററിപ്പോകാതവണ്ണം ഇത്യാദിയിൽ, ചഞ്ചലമായ ഒരു വസ്തുവിനെ ഒരിടത്തു നിർത്തിയാൽ അവിടെനിന്നു തെററാതിരിപ്പാൻ മറെറാന്നിൽ ചേർത്തുകെട്ടുന്നതുപോലെ എന്ന് ഉപമാലങ്കാരം ധ്വനിക്കുന്നു. വൃത്തം സ്രഗ്ദ്ധര.

൭. വാടീടായും=വാടീടാത്ത (മങ്ങാത്ത). പ്രബോധപ്രസരമണിവിളക്ക്=പ്രബോധപ്രസരം (ഉണർവ്വിന്റെ വ്യാപ്തി) ആകുന്ന ര

ന്ദീപം. അത്തൂടെ = അതിലൂടെ. മായാതമസ്സഞ്ചയം = മായയാകുന്ന ഇരുൾക്കൂട്ടം. ആത്മദൃഷ്ട്യാ = അന്തർദൃഷ്ടികൊണ്ട്. നൂംകാഞ്ചനാഭനെറികവരം കാന്തിഭൂമ്നാ = വിശേഷപ്പെട്ട പൊന്നിൻെറ പ്രഭയെ അതിശയിക്കുന്ന പ്രഭാതിശയത്തോടുകൂടി. സുഷുമ്നാനാഡീമദ്ധ്യം = സുഷുമ്നാനാഡിയുടെ നടു. ഏതേ = ഇവർ. പരമശിവമയം = പരമശിവനാകുന്ന. കഞ്ചിൽ ആശ്ചര്യപുഞ്ജം = ഒരു ആശ്ചര്യരാശിയെ. ബോധമാകുന്ന വാടാവിളക്കിൻെറ വെളിച്ചത്താൽ മായയാകുന്ന ഇരുൾനിര നിശ്ശേഷം നീങ്ങിയപ്പോൾ, കാഞ്ചനത്തെക്കാൾ കാന്തിയേറുന്ന പരമശിവനാകുന്ന അത്ഭുതരാശിയെ, സുഷുമ്നാനാഡിയുടെ മദ്ധ്യത്തിൽ ശുദ്ധമാകുംവണ്ണം കണ്ടു. ഇഡ, പിംഗല എന്ന രണ്ടു നാഡികളെ നിയന്ത്രിക്കുന്ന യോഗികൾക്കു സുഷുമ്നാനാഡിയിൽ പരമാത്മജ്യോതിസ്സ് ദൃശ്യമായി ഭവിക്കുമെന്ന് ധ്യാനയോഗികളുടെ ഇടയിൽ പ്രസിദ്ധം. വൃത്തം സ്രഗ്ദ്ധര.

൯. ആനന്ത്യാത് = ആനന്ത്യത്തെ ആശ്രയിച്ചിട്ട് (അവസാനമില്ലാതെ). ജലധരസമയേ = മേഘകാലത്ത് (മഴക്കാലത്തു). കേവലാകാശഭാജഃ = കേവലാകാശം (മേല്പുരയില്ലായ്കയാൽ തുറന്ന സ്ഥലം) ഗൃഹമായവരായും, ശിശിരസമുദയേ = ശിശിരകാലത്തിൻെറ ഉദയത്തിൽ. ശീതളേ വാരിപൂരേ = തണുത്ത ജലപ്രവാഹത്തിൽ. ആകണ്ഠമഗ്നാഃ = കഴുത്തോളം മുങ്ങിയവരായും, പഞ്ചാഗ്നികൾ നടുവിൽ = പഞ്ചാഗ്നികളുടെ മദ്ധ്യത്തിൽ സ്ഥിതന്മാരായും, ചന്ദ്രചൂഡധ്യാനം = ശിവധ്യാനം. അത്ഭുത........രതാഃ = അത്ഭുതമായ തപസ്സിൽ നിരതന്മാരായി, വിജ്വരാംഗാഃ = ജ്വരം (രോഗം) ഇല്ലാത്ത അംഗത്തോടുകൂടിയവരായിട്ട്. അമീ = ഇവർ. ജജ്വലുഃ = ജ്വലിച്ചു. വർഷത്തിൽ തുറന്ന സ്ഥലത്തും ശിശിരത്തിൽ കുളിർജലത്തിലും ഗ്രീഷ്മത്തിൽ പഞ്ചാഗ്നിമദ്ധ്യത്തിലും നിന്നു കഠിനതപസ്സു ചെയ്തിട്ട് അവർ ശോഭിച്ചു. നാലു ഭാഗത്തും അഗ്നിയും മുകളിൽ സൂര്യനും ജ്വലിക്കുന്നതിൻെറ മദ്ധ്യത്തെയാണ് പഞ്ചാഗ്നിമദ്ധ്യമെന്നു പറയുന്നതു്. "പഞ്ചമഃ പഞ്ചതപസസ്തപനോ ജാതവേദസാം" എന്നു ശിശുപാലവധം. വൃത്തം സ്രഗ്ദ്ധര.

൮൦. ചേണ് = അഴക്, തപസ്യാം = തപസ്സ്, നിരുപമം = അതുല്യം, ആഡംബരം = മോടി. ക്ഷീണപ്രായം = അതിക്ഷീണം ഭയവ്യാകുലം = ഭയപരവശം. ജീവലോകം = ജീവിസമൂഹം. കാണക്കാണെ = കണ്ടുംകൊണ്ടിരിക്കെ (പ്രതിനിമിഷം). ദിവിഷദാം = ദേവകൾക്ക്. ത്രിലോകീമാണിക്യം = മൂന്നു ലോകങ്ങൾക്കും മാണിക്യതുല്യൻ. ത്രിലോകീമാണിക്യത്തിന്നു എന്നതു ഗൌരീരമണനു എന്നതിന്റെ വിശേഷണം. അസുരന്മാരുടെ തപസ്സിലുള്ള അതുല്യമഹിമാതിശയം കണ്ടു സകല ജീവികളും ഭയപ്പെട്ടു പരവശരായിച്ചമഞ്ഞു. ദേവകൾക്കു പ്രതിനിമിഷം വയറു പതച്ചു. ത്രൈലോക്യാലങ്കാരമായ ശിവന്റെ തിരുവുള്ളത്തിലും ഈ വിശേഷം ധരിച്ചു. വൃത്തം സ്രഗ്ദ്ധര.

൮൧. പ്രത്യക്ഷീഭൂയ = പ്രത്യക്ഷീഭവിച്ചിട്ട്. അമരകൾപെരുമാൾ = ദേവേശ്വരൻ (ശിവൻ). അഗ്രത: = മുൻപിൽ. ദാരുണതരതപസാം = ഏററവും ദാരുണമായ തപസ്സോടുകൂടിയ. ദാനവാധീശ്വരാണാം = അസുരവരന്മാൎക്ക്. സദ്യ: = പെട്ടെന്ന്. രോദോവിവരം = രോദസ്സുകളുടെ (ദ്യാവാപൃഥിവികളുടെ) ഉൾഭാഗം. ഇടനിറഞ്ഞ് = ഇടതിങ്ങി. ഉദ്യൽ..........കോടിപ്രതിമ = ഉദിക്കുന്ന സൂൎയ്യന്മാരുടേയും അഗ്നികളുടേയും കോടികളോടു (കോടിസൂൎയ്യാഗ്നികളോട്) സാദൃശ്യം. മഹാദേവൻ പ്രത്യക്ഷീഭവിച്ചു മുമ്പിൽ വന്നപ്പോൾ തീവ്രതപോനിഷ്ഠന്മാരായ അസുരന്മാൎക്കുണ്ടായ ആശ്ചൎയ്യം അവൎണ്ണനീയമാണ്. പെട്ടെന്നു മുമ്പിൽ ആകാശവും ഭൂമിയും നിറഞ്ഞതും കോടിസൂൎയ്യാഗ്നിതുല്യവുമായ ഒരു തേജ:പുഞ്ജം കാണപ്പെട്ടു. വൃത്തം സ്രഗ്ദ്ധര.

൮൨. തേജസസ്തസ്യ മദ്ധ്യേ = ആ തേജസ്സിന്റെ നടുവിൽ. കാളഭോഗി..........മുഗ്ദ്ധേന്ദുരേഖം = കൃഷ്ണസൎപ്പേന്ദ്രന്മാരാൽ ബദ്ധയായ ജടയിൽ നദ്ധ (ബദ്ധ) യായ ബാലചന്ദ്രകലയോടുകൂടിയതു്. ദീനത്രാണൈകദീക്ഷം = ദീനരക്ഷണമെന്ന ഒരേ വിഷയത്തിൽ ദീക്ഷയോടുകൂടിയതു്. മനസി..........ധ്യാനകരുണം = മനസ്സിൽക്കൊള്ളാതെ തള്ളി കടക്കണ്ണുകളുടെ കോണിൽ നിറഞ്ഞ സാന്ദ്രകരുണയോടുകൂടിയതു്. പാൎവ്വതീഭാഗധേയം = ശ്രീപാൎവ്വതിയുടെ ഭാഗ്യം

(ശിവൻ). ആ തേജസ്സിന്റെ മദ്ധ്യത്തിൽ കൃഷ്ണസർപ്പങ്ങളെക്കൊണ്ടു കെട്ടിയ ജടയിൽ ബാലചന്ദ്രകല തിരുകിയും, ദീനരക്ഷാവ്രതം പൂണ്ടും, മനസ്സിൽ കൊള്ളാതെ കരുണ പുറത്തേക്കേന്തി കടക്കണ്ണുകളുടെ കോണിൽ പതഞ്ഞിരിക്കുന്ന ശ്രീപാർവ്വതീഭാഗ്യമൂർത്തിയായ ശിവൻ കാണപ്പെട്ടു. മനസി കിമപി കൊള്ളാഞ്ഞു ഇത്യാദി സ്ഥലത്തു് ഉൽപ്രേക്ഷ ഗമ്യ. പാർവ്വതീഭാഗ്യത്താൽ ലഭിക്കപ്പെട്ട ശിവനെ തൽഭാഗ്യം തന്നെയായി കല്പിച്ചിരിക്കയാൽ ഭേദേ അഭേദാതിശയോക്തി. വൃത്തം സ്രഗ്ദ്ധര.

൫൩. ആകീര്യ്യ=വിതറിയിട്ടു്. പുഷ്പാഞ്ജലിം=പുഷ്പാഞ്ജലിയെ. അണിചരണേ=ഭംഗിയുള്ള കാൽക്കൽ. ദീർഘം (ക്രി. വി) ആനമ്യ=ദീർഘമാകുംവണ്ണം നമസ്കരിച്ചിട്ടു്. അല്പസ്മേരാനനഃ=കുറഞ്ഞൊന്നു സ്മേരമായ (സ്മിതം പൂണ്ട) മുഖത്തോടുകൂടിയ. ദർപ്പകരിപു=കാമവൈരി. ഭൂരികാരുണ്യസിന്ധൌ=വലിയ കരുണയാകുന്ന സമുദ്രത്തിൽ. ആലോകനസുഭഗമുഖഃ=ആലോകനം (ദർശനം) കൊണ്ടു സുന്ദരമായ മുഖത്തോടുകൂടിയവൻ; അഥവാ ദർശനീയമായ മുഖത്തോടുകൂടിയവൻ. വാചം=വാക്കിനെ. ഊചെ=പറഞ്ഞു. മനോജ്ഞാം=മനോഹരയായ. അപ്പോൾ പുഷ്പാഞ്ജലിചെയ്തു നമസ്കരിച്ച ആ അസുരന്മാരെ കരുണയിലാറാടുംവണ്ണം കടാക്ഷിച്ചു കാമാന്തകൻ അരുളിച്ചെയ്തു. വൃത്തം സ്രഗ്ദ്ധര.

൫൪. സ്വസ്തി അസ്തു=ക്ഷേമം ഭവിക്കട്ടെ. ഹന്ത എന്നതു ഹർഷദ്യോതകം. മുദിതഃ അസ്മി=ഞാൻ സന്തുഷ്ടനായി ഭവിക്കുന്നു. സുരാരിവീരാഃ=ഹെ അസുരവീരന്മാരെ! ഭക്ത്യുത്ഭുതേന=ഭക്തികൊണ്ടു് അത്ഭുതമായ. ഭവദീയതപോമഹിമ്നാ=നിങ്ങളുടെ തപസ്സിന്റെ മഹിമാവിനാൽ. യൽ യൽ വരം=യാതൊരു യാതൊരു വരം. വൃണുത=വരിച്ചാലും. വാഞ്ഛിതം=ഇഷ്ടം. ഏഷഃ അഹം=ഈ ഞാൻ. സദ്യഃ=വേഗത്തിൽ. തൽ തൽ=അതിനെ അതിനെ. പ്രസദ്യ=പ്രസാദിച്ചിട്ടു്. വിതരാമിതരാം=അതിശയേന വിതരണം ചെയ്യാം. ഇദാനീം=ഇപ്പോൾ. അല്ലയോ അസുരവീരന്മാരെ! നിങ്ങൾക്കു ക്ഷേമം ഭവിക്കട്ടെ. നിങ്ങളുടെ തപഃപ്രഭാവത്താൽ ഞാൻ സന്തുഷ്ടനായി.

നിങ്ങൾക്കിഷ്ടമായ വരം എന്തോ അതു വരിച്ചാലും. അതു ഞാൻ നിശ്ചയമായും തരാം. വൃത്തം വസന്തതിലകം.

൧൭. ശ്രുത്വാ=കേട്ടിട്ട്. ഭർത്തുഃ=സ്വാമിയുടെ. ഗിരം താം=ആ വാക്കിനെ സമ്പ്രാർത്ഥിതം=അഭീഷ്ടം. മംഗളാത്മൻ=ഹേ മംഗളമൂർത്തേ! പുരാണാം=പുരങ്ങളുടെ. ത്രിതയം=മൂന്ന്. അമിതശസ്ത്രാസ്ത്രദുർഗ്ഗാദിപൂർണ്ണം=അമിതങ്ങളായ ശസ്ത്രങ്ങൾ, അസ്ത്രങ്ങൾ, ദുർഗ്ഗങ്ങൾ (കോട്ടകൾ) മുതലായവകൊണ്ടു നിറഞ്ഞതു്. നിത്യാവാസായ=നിത്യവാസത്തിന്നായിക്കൊണ്ടു്. ദേയം=ദാനംചെയ്യപ്പെടേണ്ടതാണ്. നിരവധിവിഭവപ്രൌഢിനഃ=അവധിയില്ലാത്ത ഐശ്വര്യസമൃദ്ധിയോടുകൂടിയ. ത്വൽപ്രസാദാൽ=നിന്തിരുവടിയുടെ പ്രസാദത്താൽ. സ്വാമിയുടെ അരുളപ്പാടു കേട്ട് അവർ ഉണർത്തിച്ചു: ഞങ്ങൾക്ക് അഭീഷ്ടങ്ങൾ പലതുമുണ്ടെങ്കിലും തൽക്കാലം അത്യത്ഭുതവും ശസ്ത്രാസ്ത്രാദികൾ നിറഞ്ഞതുമായ പുരത്രയം നൽകുകയാണ് വേണ്ടതു്. വൃത്തം സ്രഗ്ദ്ധര.

൧൮. ദുർദ്ധർഷാം=ആക്രമിക്കപ്പെടുവാൻ കഴിയാത്ത. (ത്രയീം എന്നതിന്റെ വിശേഷണം) ആവസന്തഃ=ആവസിക്കുന്നവർ. പുരാണാം=പുരങ്ങളുടെ. ത്രയീം=ത്രയത്തെ. സഞ്ചരാമഃ=ഞങ്ങൾ സഞ്ചരിക്കുന്നുണ്ടു്. നിത്യം=എല്ലാ കാലവും. ലോകേഷു=ലോകങ്ങളിൽ. നാഥ=അല്ലയോ സ്വാമിൻ! ത്രിഭുവനജയിനഃ=ത്രിലോകങ്ങളെ ജയിക്കുന്നവർ. നിർഭയാഃ=ഭയമില്ലാത്തവർ. ത്വൽപ്രസാദാൽ=നിന്തിരുവടിയുടെ പ്രസാദത്താൽ. യത്ര ക്വാപി=യാതൊരിടത്തു്. പ്രതിദ്വാദശസമം=പന്തിരാണ്ടുതോറും. അവലോകായ=ദർശനത്തിന്നായിക്കൊണ്ടു്. നഃ=ഞങ്ങൾക്ക്. സംഗമഃ=കൂടിച്ചേർച്ച. സ്യാൽ=ഭവിക്കും. ത്വത്തഃ അന്യസ്മാൽ=നിന്തിരുവടിയെ ഒഴിച്ച് അന്യങ്കൽനിന്ന്. നമൃത്യുഃ=മരണമരുതു്. സഃ ഖലു=അതു (മരണം) ആകട്ടെ. യുഗപൽ=ഏകകാലത്തിങ്കൽ. ഏകേഷുണാ=ഒരു ശരംകൊണ്ടു്. യോഗകാലേ=സംഗമസമയത്തിങ്കൽ. ആർക്കും ആക്രമിപ്പാൻ കഴിയാത്ത ആ പുരത്രയത്തിൽ ഇരുന്നുംകൊണ്ട് ഞങ്ങൾ മൂന്നു ലോകങ്ങളേയും ജയിച്ച് ആരേയും ഭയപ്പെടാതെ സഞ്ചരിക്കണം. പന്തീരാണ്ടു കൂ

ഭ്യോമ്മൊരിക്കൽ എവിടെവെച്ചെങ്കിലും ഞങ്ങൾക്കു തമ്മിൽ കണ്ടുമുട്ടുവാനിടവന്നാൽ അപ്പോൾ, മൂവർക്കുംകൂടി ഒന്നിച്ച്, അതും നിന്തിരുവടിയുടെ ഒരു ശരംകൊണ്ടു മാത്രമേ മരണം ഭവിക്കാവൂ. വൃത്തം സ്രഗ്ദ്ധര.

൫൦. ഇതി ഊചുഷഃ=ഇപ്രകാരം പറഞ്ഞ. താൻ ദനുജാധിരാജാൻ=ആ അസുരവീരന്മാരോട്. മുഗ്ദ്ധസ്മിതശ്രീമധുരാനനഃ=മുഗ്ദ്ധമായ മന്ദസ്മിതത്തിന്റെ ശ്രീകൊണ്ട് മനോഹരമായ മുഖത്തോടുകൂടിയ. അസൌ=ഇവൻ (ശിവൻ). സത്യം തഥാ ഏവ അസ്തു സമസ്തം=സത്യമായിട്ടും എല്ലാം അങ്ങനെതന്നെ ഭവിക്കട്ടെ. ഉക്ത്വാ=പറഞ്ഞു. ഹരഃ=ശിവൻ. ദത്തവരഃ=വരം നൽകിയവനായിട്ട്. തിരോഭൂൽ=മറഞ്ഞു. ഇങ്ങനെ അവർ പറഞ്ഞപ്പോൾ ശിവൻ പുഞ്ചിരിതൂകി "എല്ലാം അങ്ങനെതന്നെ ഭവിക്കട്ടെ" എന്നനുഗ്രഹിച്ചു മറഞ്ഞരുളി. ത. ത. ജ. എന്ന ഗണങ്ങളും രണ്ടു ഗുരുക്കളും വന്നിരിക്കയാൽ ഇന്ദ്രവജ്രാവൃത്തം. "കേളിന്ദ്രവജ്രയ്ക്കു തതംജഗംഗം' എന്നു ലക്ഷണം.

ഗദ്യം:— പ. തദനു=അതിനുശേഷം ദനുജവരന്മാർ=ദൈത്യശ്രേഷ്ഠന്മാർ. അനൂന...........ലിംഗാനി=അനൂനൻ (പ്രവൃദ്ധൻ) ആയ തനൂനപാത്ത് (അഗ്നി) പോലെ ഉജ്ജ്വലങ്ങളായ ശിവലിംഗങ്ങൾ. ജടാപടലങ്ങൾ=ജടക്കൂട്ടങ്ങൾ. അത്ഭുത.........ഭരണങ്ങൾ=ആശ്ചര്യകരങ്ങളായ രുദ്രാക്ഷഭൂഷണങ്ങൾ. അതി.........വിലേപം=അതിധവളമായ ഭസ്മക്കുറി. അംഗേ=ദേഹത്തിൽ. ആയസ..........വാസാഃ=ഇരുമ്പുകൊണ്ടുള്ളതും വെള്ളികൊണ്ടുള്ളതും സ്വർണ്ണംകൊണ്ടുള്ളതുമായ അത്ഭുതമായിരിക്കുന്ന പുരദുർഗ്ഗത്രയത്തിൽ (പുരങ്ങളാകുന്ന ദുർഗ്ഗങ്ങളുടെ ത്രയത്തിൽ) വാസംചെയ്യുവരായി. നിഖിലജഗത്സു=എല്ലാ ലോകങ്ങളിലും. മദേന=മദത്തോടുകൂടി. ചരന്തഃ=സഞ്ചരിക്കുന്നവരായിട്ട്. നാനാ..........ക്ഷേത്രാദീനി=പല നാടുകൾ, നഗരങ്ങൾ, ഗ്രാമങ്ങൾ, ക്ഷേത്രങ്ങൾ മുതലായവയെ. തീർത്ഥജലാനി=തീർത്ഥജലങ്ങളെ. ഗതാപരപീഡെ=അപരപീഡ (അന്യോപദ്രവം) ഇല്ലാത്തതായ. സപ്തദ്വീപചക്രേ=ഏഴു ദ്വീപങ്ങളുടെ ഉള്ളിൽ.

[സപ്തദ്വീപങ്ങൾ:—ജംബൂദ്വീപം, പ്ലക്ഷദ്വീപം, ശാല്മലദ്വീപം, കുശദ്വീപം, ക്രൌഞ്ചദ്വീപം, ശാകദ്വീപം, പുഷ്കരദ്വീപം] തത്രത്യജനാൻ=അവിടെയുള്ള ജനങ്ങളെ. സഹേലം (ക്രി. വി.)=ലീലയോടുകൂടി. ജാതാടോപം (ക്രി. വി)=അഹംകാരത്തോടുകൂടി. പാതാളേ=പാതാളത്തിൽ. ഉരഗബലൈഃ സമം=സർപ്പസേനകളോടുകൂടി. അഭിയാതാനാം തേഷാം=അഭിയാനംചെയ്തു (എതിരിട്ട) അവരെ (പാതാളവാസികളെ) അനാദരിച്ച് (അനാദരത്തിൽ ഷഷ്ഠി) അഷ്ടമഹാ........കബളനം=അഷ്ടമഹാനാഗങ്ങളുടെ നിശ്വാസകളായ വിഷാഗ്നിജ്വാലകളുടെ സലീലപാനം [അഷ്ടമഹാനാഗങ്ങൾ:—അനന്തൻ, വാസുകി, തക്ഷകൻ, കർക്കോടകൻ, പത്മൻ, മഹാപത്മൻ, ശംഖൻ, ഗുളികൻ] ആരചയന്തഃ=ചെയ്യുന്നവരായിട്ട്. അമൂൻ=ഇവരെ (നാഗങ്ങളെ) വിദ്രാവ്യ=ഓടിച്ച്. ഉരഗസ്ത്രീ...... ......ഗൃഹീത്വാ=നാഗസ്ത്രീകളെ വേഗത്തിൽ വന്ദികൾ (തടവുകാരികൾ) ആയി ഗ്രഹിച്ച് (വന്ദിഗ്രാഹം ഗൃഹീത്വാ എന്നു ണമുല്പ്രയോഗം) താസാം (അവരുടെ) അമരാവത്യാം=ഇന്ദ്രനഗരിയിൽ. ഭയഭര...........കൃതാന്തേ=യമൻ കഷ്ടം ഭയഭരത്താൽ തളൎന്നവനായ സമയത്തിൽ. ജാതാ........ശശാങ്കേ=ചന്ദ്രൻ വേഗത്തിൽ ആശങ്ക ജനിച്ചവനായ സമയത്തിൽ സവി........പരിദേവേ=സൂൎയ്യദേവൻ പരിദേവം (രോദനം) ചെയ്തവനായ സമയത്തിൽ. വഹ്നൌ .........വിഷ്യേ=അഗ്നിഭഗവാൻ വിഷ്ണം മഞ്ജപ്പെട്ടവനായ സമയത്തിൽ. പവമാനേ....................നാർത്തേ=വായുവാകട്ടെ അവമാനത്താൽ ആൎത്തനായ സമയത്തിൽ. വരുണ...............പാത്രേ=വരുണന്റെ കഥ ദയനീയമായ സമയത്തിൽ. കിന്നര............ ......തരാശേ=കിന്നരരാജൻ (വൈശ്രവണൻ) ഏററവും ഭഗ്നാശനായ സമയത്തിൽ. മോചിതവജ്രേ=വജ്രത്തെ ഉപേക്ഷിച്ച. വജ്രധരേ=ഇന്ദ്രൻ. അഭ്രമുവല്ലഭം=ഐരാവതത്തെ. ഹിത്വാ=ത്യജിച്ച്. ബദ്ധവിഷാദം (ക്രി. വി)=ഉണ്ടായ വിഷാദത്തോടുകൂടി. ധാവതി=ഓടുന്നവനായ സമയത്തിൽ. നാരായണൻ=വിഷ്ണു. മാരാരാതേഃ=ശിവന്റെ. വരമഹിമാനം=വരമാഹാത്മ്യത്തെ. ബഹുമന്വാനഃ=ബഹുമാനിക്കുന്നവനായിട്ട്. നീതിപയോധിഃ=നീതിസമുദ്രമായ (നാരായണ

വിശേഷണം). ദമ്മദഹൃദയാഃ=ദമ്മമുള്ള ഹൃദയത്തോടുകൂടിയ. അതുല ..........പ്രാപ്യേ=അതുല്യങ്ങളായ സുകൃതങ്ങളുടെ ആഭോഗം (വിസ്താരം)കൊണ്ടു പ്രാപ്യമായ. മഹിത...........സദസി=പൂജിതമായ സുധമ്മയെന്ന ദേവസഭയിൽ. ദിവ്യവധൂനാം=ദേവസ്ത്രീകളുടെ. ഗംഗാപയസി=ഗംഗാജലത്തിൽ. അനുവേലം=അനുക്ഷണം. കല്പിതമലർനിര=കല്പകപ്പൂനിര. ലിംഗാരാധന=ശിവലിംഗപൂജ. ത്രിഭുവനലക്ഷ്മീം=ത്രൈലോക്യശ്രീയെ (ത്രൈലോക്യാധിപത്യത്തെ) അക്ഷീണാം=ക്ഷീണയല്ലാത്ത. മുഹുഃ അനുഭൂയ=വീണ്ടും വീണ്ടും അനുഭവിച്ചിട്ട്. അമീ.......... ഭൂവീരാഃ=ഈ അസുരവീരന്മാർ. ഈ ത്രിപുരാസുരന്മാർ ശിവലിംഗാദികളെ ധരിച്ച്, ആയസാദികളായ മൂന്നു പുരങ്ങളിൽ വസിച്ചുംകൊണ്ട് സർവ്വലോകങ്ങളിലും സഞ്ചരിച്ച്, നാനാജനപദാദികളെ തകർത്തും തീർത്ഥജലങ്ങളെ തൂർത്തും നടന്ന്, സപ്തദ്വീപങ്ങളിൽച്ചെന്ന് അവിടെയുള്ളവരെക്കൊന്ന്, പാതാളത്തിൽ പോയി അഷ്ടമഹാനാഗങ്ങളെ തോല്പിച്ചു, നാഗസ്ത്രീകളെ തടവിൽ പിടിച്ച്, അമരാവതിയിൽച്ചെന്ന് പോർ തുടങ്ങിയപ്പോൾ കൃതാന്താദികൾ തോറ്റൊഴിക്കുകയും, അപ്പോളവർ സുധർമ്മാസഭയിൽ സിംഹാസനമേറിയിരുന്ന് അപ്സരസ്ത്രീകളുടെ നൃത്തം കണ്ടു രസിച്ചും, ഗംഗയിൽ കുളിച്ച് കല്പകപ്പൂക്കൾകൊണ്ടു ശിവലിംഗാരാധന ചെയ്തും ത്രൈലോക്യാധിപത്യം നടത്തുകയും ചെയ്തു.

൯൮. ദേവലോകാൽ=ദേവലോകത്തിൽനിന്ന്. വിഴകി=ഭ്രംശിച്ച്. ശക്രാദ്യാഃ=ഇന്ദ്രൻ തുടങ്ങിയ. ദേവസംഘാഃ=ദേവഗണങ്ങൾ. വ്യസന.......... പ്രപന്നാഃ=മുൻപനുഭവിച്ചിട്ടില്ലാത്തതും പ്രവൃദ്ധവുമായ ദുഃഖത്തെ പ്രാപിച്ചവരായിട്ട്. അരിനിധനവിധാനായ=ശത്രുനിഗ്രഹം ചെയ്യുന്നതിന്നായി. ധാത്രാ=ബ്രഹ്മാവിനോടു. സമേതം (ക്രി.വി)=കൂടി രക്ഷാപായൈകദീക്ഷം=രക്ഷയാകുന്ന ഒന്നിൽ അഥവാ രക്ഷസ്സുകളുടെ അപായം (നാശം) എന്ന ഒന്നിൽ ദീക്ഷയോടുകൂടിയ. ശരണം പ്രാപുഃ=ശരണമായി പ്രാപിച്ചു. അംഭോരുഹാക്ഷം=താമരക്കണ്ണനെ (വിഷ്ണുവിനെ). അക്കാലത്ത് സ്വർഗ്ഗത്തിൽനിന്നു ഭ്രംശിച്ച് അങ്ങുമിങ്ങും അലഞ്ഞുതിരിയുന്ന ഇന്ദ്രാദിദേവഗണങ്ങൾ അഭൂതപൂർവ്വമായ ഘോരദുഃഖത്തിൽ അകപ്പെട്ടിട്ട് ശത്രുവധത്തിനുവേണ്ടി

ബ്രഹ്മാവിനോടുകൂടി അസുരാന്തകനായ വിഷ്ണുവിനെ ശരണം പ്രാപിച്ചു വൃത്തം സ്രഗ്ദ്ധര.

൧൯. അമരപരിഷദാം=ദേവഗണങ്ങൾക്കു, ജഗദ്രക്ഷണകലവി=ലോകരക്ഷാകൃത്യം. മുഖ്യാനുഭാവം=പ്രധാനമായ തേജോവിശേഷത്തെ (വിഷ്ണുവിനെ). സന്നദ്ധം=സന്നാഹനം ചെയ്യപ്പെട്ട (ശയ്യാകൃതിയിൽ വിന്യസിക്കപ്പെട്ട). ഭോഗിതല്പേ=സർപ്പമെത്തമേൽ. സമാസീനം=സ്ഥിതനായ ആസേവമാനാൻ=അടുത്തുനിന്നു സേവിക്കുന്ന (സനന്ദാദികളുടെ വിശേഷണം) മന്ദസ്മിത്യാ=മന്ദസ്മിതംകൊണ്ട്. നവസുധാസ്യന്ദയാ=പുതിയ അമൃതസ്യന്ദത്തോടുകൂടിയ. നന്ദയന്തം=ആനന്ദിപ്പിക്കുന്ന (മുഖ്യാനുഭാവം എന്നതിന്റെ വിശേഷണം) അപ്പോൾ ദേവഗണങ്ങൾക്ക്, കടാക്ഷമാത്രംകൊണ്ടു ലോകരക്ഷ ചെയ്യുന്നവനും അടുത്തു സേവിച്ചുനില്ക്കുന്ന സനന്ദാദിമഹർഷിമാരെ അമൃതു പൊഴിയുന്ന മന്ദസ്മിതത്താൽ ആനന്ദിപ്പിച്ചുംകൊണ്ടു സർപ്പമെത്തമേൽ കുടികൊള്ളുന്നവനുമായ വിഷ്ണുവിനെ ദൃഷ്ടിയിൽ കാണാറായി. സനന്ദാദികൾ=സനന്ദൻ, സനകൻ, സനൽകുമാരൻ മുതലായവർ. വൃത്തം സ്രഗ്ദ്ധര.

൨൦. ഝങ്കാരരോ..........മുരളമാര=ഝങ്കാരംകൊണ്ടുല്ലസിക്കുന്ന പൊന്നിൻതരിവള കിലുങ്ങുംവണ്ണം. വൈകുണ്ഠനല്ലാർ...... ......പീതാംബരാഗ്രാം=വൈകുണ്ഠസുന്ദരിമാർ ഭംഗിയിൽ വീശുന്ന വെൺചാമരങ്ങളുടെ ചെറുകാറ്റിനാൽ ഇളക്കപ്പെട്ട പീതാംബരാഗ്രത്തോടുകൂടിയ. അങ്കേ=മടിയിൽ. മുകുൾമൻകൊങ്ക=മുകുളാകാരമായ സ്തനം. അന്തരാ=ഇടയിൽ. ബന്ധുരരുചി=മനോഹരകാന്തിയോടുകൂടിയ. ആമോദമാനം=സന്തോഷിക്കുന്ന (പങ്കജാക്ഷം എന്നതിനോടു ഉത്തരണാന്വയം.) വൈകുണ്ഠസ്ത്രീകൾ പൊന്നിൻതരിവള കിലുങ്ങുമാറു വീശുന്ന ചാമരങ്ങളുടെ ചെറുകാറ്റിനാൽ മഞ്ഞപ്പട്ടുടയാടയുടെ അഗ്രം ചലിച്ചുകൊണ്ടും, മടിയിൽ ഇരിക്കുന്ന ലക്ഷ്മീദേവിയുടെ സ്തനങ്ങളെ തലോടിക്കൊണ്ടും, ഇടയ്ക്കു ദേവിയുടെ തിരുമുഖം നോക്കി രസിച്ചുംകൊണ്ടുമിരിക്കുന്ന വിഷ്ണുഭഗവാനെ കാണുമാറായി. "മുകുൾമൻ കൊങ്ക" എന്നപോലെ "വിപുലഭോഗമനുലപ്പോൻ

മുകൾമ്മേലനും നൽച്ചാറ്റു പിന്തി" എന്നു ലീലാതിലകത്തിലും പ്രയോഗിച്ചിട്ടുണ്ട്. വൃത്തം സ്രഗ്ദ്ധര.

൨൧. സ്വേച്ഛാശക്ത്യാ=തന്റെ ഇച്ഛാശക്തികൊണ്ടു. ചരസ്ഥാവരഭുവനതലം=ജംഗമവും സ്ഥാവരവുമായ ലോകം. ആശ്ചര്യക്രീഡ=അത്ഭുതലീല. മഹാ..............=മഹതിയായ യോഗമായയുടെ അനുഭാവം (തേജോവിശേഷം) ആയ. ആശ്വാസം മുക്തിഭാജാം=മുക്തിയെ തേടുന്നവൎക്ക ആശ്വാസപ്രദനായ. ആത്മരക്ഷാതച്ഛീല്യം=ആത്മന്മാരുടെ രക്ഷയിൽ തച്ഛീല്യം (സ്ഥിരശീലത.) പങ്കജാക്ഷം=വിഷ്ണുവിനെ (മുന്നിൽ കാണായിതു എന്നു പൂൎവ്വേണാന്വയം.) തന്റെ ഇച്ഛാശക്തികൊണ്ടു ചരാചരപ്രപഞ്ചത്തെ സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുകയെന്ന അത്ഭുതലീല ചെയ്തുംകൊണ്ടരുളുന്ന യോഗമായാനുഭാവമായും മുക്തികാമന്മാൎക്ക ആശ്വാസപ്രദനായും കൃപാസമുദ്രത്തിൽ നീന്തിക്കളിച്ച് ആത്മരക്ഷ ചെയ്യുന്ന തൃക്കൺകടാക്ഷത്താലലംകൃതനായുമിരിക്കുന്ന വിഷ്ണുവിനെ ദേവകൾ കണ്ടു. ഭഗവാനെ, യോഗമായാനുഭാവമായും ആശ്വാസമായും പറഞ്ഞതിൽ ഹേത്വതിശയോക്തി. വൃത്തം സ്രഗ്ദ്ധര.

൨൨. കലിതകുതുകം (ക്രി. വി.)=കൌതുകത്തോടുകൂടി. ആധായ=ചെയ്തിട്ട്. ദീൎഘപ്രണാമം=ദീൎഘനമസ്കാരം. വാനോൎപാളി=ദേവസമൂഹം. വിധിവൃത്രാരിമുഖ്യാഃ=ബ്രഹ്മാവു ദേവേന്ദ്രൻ തുടങ്ങിയവർ (വിധി..............മുഖ്യരായ വാനോർപാളി എന്നു യോജന.) സംസ്തുത്യ=വഴിപോലെ സ്തുതിച്ചിട്ടു. ബാഷ്പ..............വിക്ലബൈഃ=ബാഷ്പപ്രസരംകൊണ്ടും വലിയ ദുഃഖംകൊണ്ടും വിക്ലബങ്ങൾ (ഇടറിയവ) ആയ, സ്തോത്രജാതൈഃ=സ്തോത്രസമൂഹങ്ങളെക്കൊണ്ട്. ദീനാഃ=ദീനന്മാരായിട്ടു. പുരദനുജോപദ്രവം=പുരാസുരന്മാരിൽനിന്നുള്ള ഉപദ്രവത്തെ. ദുൎന്നിവാരം=തടുപ്പാൻ വയ്യാത്ത. ബ്രഹ്മേന്ദ്രാദിദേവന്മാർ ഭഗവാനെ കാണുമ്പോഴയ്ക്കു ദീൎഘനമസ്കാരം ചെയ്തു കണ്ണീർകൊണ്ടും ദുഃഖംകൊണ്ടും വിക്ലബാക്ഷരങ്ങളായ സ്തോത്രങ്ങളാൽ സ്തുതിച്ചു ത്രിപുരോപദ്രവത്തെ ഉണൎത്തിച്ചു. വൃത്തം സ്രഗ്ദ്ധര.

൨൩. ദുരിതം=പാപം. വിഷമമാപത്തിൽ=വിഷമമമായ ആപത്തിൽ. അമരത=മരണമില്ലാത്തവർ (ദേവന്മാർ) എന്ന അവസ്ഥ. ദുർഗ്ഗാനാം=മാർഗ്ഗഹീനന്മാരായ (ഞങ്ങൾക്കു എന്നതിൻെറ വിശേഷണം.) വൃത്തം സ്രഗ്ദ്ധര.

൨൪. ദുഃഖാവേശാൽ=ദുഃഖപ്രാപ്തിനിമിത്തം. ആവത്തു=ആവുന്നിടത്തോളം (ഏററവുമധികം.) മലിനകൃശക്ലിഷ്ടഗാത്രാൻ=മലിനവും കൃശവും ക്ലിഷ്ടവുമായ ഗാത്രത്തോടുകൂടിയ. അസ്മാൻ=ഞങ്ങളെ. ഉഗ്രാത്മാ=ഉഗ്രസ്വരൂപനായ. കാലഹന്താ=ശിവൻ. വിഭോ=ഹേ പ്രഭോ! ത്വക്കാൽ...............വയം=ഞങ്ങൾ പാദമൂലത്തെ ആശ്രയിച്ചിരിക്കുന്നു. അസുരരിപോ=ഹേ ദൈത്യശത്രോ! ദുഃഖിച്ചുമുഷിഞ്ഞു മെലിഞ്ഞു വലഞ്ഞ ശരീരത്തോടുകൂടിയ ഞങ്ങളെ നിന്തിരുവടി തൃക്കൺപാർക്കണം. ഇങ്ങനെ ഒരു ദുഃഖം മുമ്പൊരിക്കലും ഉണ്ടായിട്ടില്ല. ഞങ്ങളുടെ കാര്യത്തിൽ കാലാന്തകനായ ശിവൻ എതിരായി നില്ക്കുമത്രെ. ഞങ്ങളിതാ തൃക്കാല്ക്കൽ ശരണംപ്രാപിച്ചിരിക്കുന്നു. വൃത്തം സ്രഗ്ദ്ധര.

൨൫. ഇത്ഥം=ഇപ്രകാരം. വാനോർജനാനാം=ദേവജനങ്ങളുടെ. കരുണഗിരം=കരുണമായവാക്കിനെ. ഉപാകർണ്ണ്യ=കേട്ടിട്ട്. കാരുണ്യ...............ഹൃദയഃ=കാരുണ്യത്തിൻെറ മുദ്ര (ബന്ധം) കൊണ്ടു തരളമായ്ത്തീൎന്ന ഹൃദയത്തോടുകൂടിയ. ശാർങ്ഗധന്വാ=വിഷ്ണു. ചടുലാപാംഗഭംഗ്യാ=ഇളകുന്ന കടക്കണ്ണുകളുടെ ഭംഗികൊണ്ടു. സലീലം (ക്രി. വി.)=ലീലയോടുകൂടി. അതിസുഖയൻ=ഏററവും സുഖിപ്പിച്ചുംകൊണ്ടു്. ആബഭാഷേ=പറഞ്ഞു. ഗഭീരം (ക്രി. വി.)=ഗംഭീരമാകുംവണ്ണം. ദേവകളുടെ ദയനീയമായ വാക്കുകേട്ടു് പൂർവ്വാധികം ദയതോന്നി ഭഗവാൻ മന്ദസ്മിതത്തോടുകൂടി അവരെ കടക്കണ്ണുകൊണ്ടു കടാക്ഷിച്ചു ഗംഭീരമാംവണ്ണം പറഞ്ഞു. വൃത്തം സ്രഗ്ദ്ധര.

൨൬. പീഡാവിമോഹം=പീഡകൊണ്ടുള്ള ബുദ്ധിമാന്ദ്യം. വിബുധപരിവൃഢാഃ=ദേവശ്രേഷ്ഠന്മാരെ! അശങ്കം=ശങ്കകൂടാതെ (ക്രി. വി.) ഗൌരീശം=പാർവ്വതീകാന്തനായ. ഭഗവന്തം=ഭഗവാനെ. മുദാ=സന്തോഷത്തോടെ. ഭക്തിയുക്താഃ=ഭക്തിയോടു

കൂടിയവരായിട്ടു്. പരം=മാത്രം. ഹേ ദേവന്മാരെ, നിങ്ങൾ പരമശിവനെത്തന്നെ ചെന്നു സേവിക്കുക. ത്രിപുരസംഹാരത്തിനും ത്രൈലോക്യപാലനത്തിനും ഇതല്ലാതെ വേറെ മാൎഗ്ഗമില്ല. വൃത്തം സ്രഗ്ദ്ധര.

൫൬. ഈശനെ=ശിവനെ. മറുപുറം=എതിർപക്ഷം. മനസിജം=കാമനെ. ഇടയിട്ടു്=ഇടയിലാക്കീട്ടു്. ഒന്നും............... നില=ഒന്നിലും പെടാത്തനില. നമ്മോട...............ന്യായം=നമ്മുടെ മുമ്പിൽ നിങ്ങൾക്കു അന്യായം. കാഷ്ഠമേറും വിഷമം=കാഷ്ഠം വലിയ വിഷമംതന്നെ. കൃത്യം=കൎത്തവ്യം. ശിവനെ എതിർഭാഗത്താക്കിയാൽ നന്നാകയില്ലെന്നു കാമൻ മൂലം (കാമദഹനം നിമിത്തം.) ഇന്ദ്രനും അറിഞ്ഞിട്ടുണ്ടു്. ഞാനിതിൽ ഒന്നിലുംപെടാത്ത നിലയിലിരിക്കുന്നതുകൊണ്ടു നിങ്ങൾ അന്യായം പറകയും ചെയ്യുന്നു. ശിവനെ മുഷിപ്പിക്കാതെ കഴിക്കയും നിങ്ങളെ രക്ഷിക്കയും ഒരുമിച്ചുചെയ്ക എന്നതു വിഷമവുമാണു്. എനിക്കിതിൽ എന്തുചെയ്യാൻ കഴിയും? വൃത്തം സ്രഗ്ദ്ധര.

൫൭. ഇത്ഥം=ഇങ്ങനെ. ത്രിലോകീതിലകമണി=ത്രൈലോക്യത്തിന്നു തിലകരത്നമായിട്ടുള്ളവൻ (വിഷ്ണു.) സനന്ദാദിദേവൎഷിവൃന്ദം=സനന്ദൻ തുടങ്ങിയ ദേവൎഷികളുടെ സമൂഹത്തെ. ഭക്തം=ഭക്തിയോടുകൂടിയ (ദേവൎഷിവൃന്ദത്തിന്റെ വിശേഷണം.) അഹിശയനതലാൽ=അനന്തമെത്തപ്പുറത്തുനിന്നു. ഉത്ഥിതഃ=എഴുന്നേററവനായി. സുസ്ഥിതാത്മാ=ഉറച്ചമനസ്സോടുകൂടിയവനായിട്ടു്. സ്മിതപാമന്ദം=പതുക്കെച്ചിരിച്ചു് (മന്ദസ്മിതംചെയ്തു്.) മലൎത്തന്വിയോടു=ലക്ഷ്മീദേവിയോടു. ഉര=യാത്രാവചനം. സരസം=രസത്തോടുകൂടി (ക്രി. വി.) ഉമ്പർപാളീമദ്ധ്യേ=ദേവസമൂഹത്തിന്റെ കൂട്ടത്തിൽ. കൈലാസയാത്രാം=കൈലാസയാത്രയെ. കുറിക്കൊണ്ടു്=ഉദ്ദേശിച്ചു്. ദധ്യൗ=ധ്യാനിച്ചു. ഖഗേന്ദ്രം=ഗരുഡനെ. ഇങ്ങനെ പറഞ്ഞു വിഷ്ണുഭഗവാൻ സനന്ദാദിദേവൎഷികളെ അയച്ചു്, അനന്തമെത്തയിൽനിന്നെഴുനീററു, ലക്ഷ്മീദേവിയോടു മന്ദസ്മിതപൂൎവ്വം യാത്ര പറഞ്ഞു്,

ദേവവൃന്ദത്തിന്റെ മദ്ധ്യത്തിൽ ചെന്നു്, കൈലാസത്തിലേക്കു പോകേണമെന്നുദ്ദേശിച്ചു്, സ്വവാഹനമായ ഗരുഡനെ സ്മരിച്ചു. വൃത്തം സ്രഗ്ദ്ധര.

൨൯. അണികഴൽ=ഭംഗിയുള്ള തൃക്കാൽ. പക്ഷിരാജസ്യ=ഗരുഡന്റെ. കണ്ഠേ=കഴുത്തിൽ. നിർന്നിദ്രാത്മാ=നിദ്രയില്ലാത്ത (ഉണർന്നിരിക്കുന്ന) മനസ്സോടുകൂടിയവനായിട്ടു്. ത്രിഭുവനമഹിതം=മൂന്നു ലോകങ്ങൾക്കും പൂജിതമായ. പ്രാപ്യ=പ്രാപിച്ചിട്ടു്. രൌപ്യാചലേന്ദ്രം=വെള്ളിമാമലയെ. കാപടികമണി=കപടപടുക്കളിൽവച്ചു രത്നഭൂതൻ (മായാമൂർത്തിയായ വിഷ്ണു). പുറത്തൂടെ=പുറത്തുഭാഗത്തു്. അവസ്ഥാപ്യ=നിർത്തിയിട്ടു്. ദേവാൻ=ദേവന്മാരെ (അവസ്ഥാപ്യ എന്നതിന്റെ കർമ്മം). ആദിഷ്ടവർത്മാ=കാണിക്കപ്പെട്ട വഴിയോടുകൂടിയവനായിട്ടു്. പരിജനൈഃ=പരിജനങ്ങളാൽ. പ്രാപ=പ്രാപിച്ചു. ശംഭോഃ=ശിവന്റെ. സകാശം=സമീപത്തെ. ലോകത്തിൽ കേൾവിപ്പെട്ട കപടവിദ്യാകോവിദനായ വിഷ്ണു, ഭക്തിപൂർവ്വം വന്നു തൃക്കാൽ തൊഴുന്ന ഗരുഡന്റെ പുറത്തു കയറി, ത്രൈലോക്യപൂജിതമായ വെള്ളിമാമലയിൽ ചെന്നു്, ദേവകളെ പുറത്തു നിറുത്തി, പരിജനങ്ങളാൽ വഴികാട്ടപ്പെട്ടുംകൊണ്ടു് ശിവസമീപത്തെ പ്രാപിച്ചു. വൃത്തം സ്രഗ്ദ്ധര.

൩൦. സംഭ്രമവശാൽ=സംഭ്രമത്തിന്നധീനനാക നിമിത്തം. അല്പസ്മേരമുഖഃ=മന്ദസ്മിതം തൂകുന്ന മുഖത്തോടുകൂടിയ. സ്മരാരിഭഗവാൻ=ശിവൻ. മാണിക്യസിംഹാസനേ=മാണിക്യമണിമയമായ സിംഹാസനത്തിൽ. മനസം=മനസ്സോടുകൂടി. സൌജന്യമുദ്രാഞ്ചിതാം=സൌജന്യചിഹ്നത്താൽ അലംകൃതയായ (ഗിരം എന്നതിന്റെ വിശേഷണം). പരമാ..........ബന്ധുവൊട്=ആപ്തമിത്രമായ ലക്ഷ്മീപതിയോടു്. മനോജ്ഞാം=മനോഹരയായ. ഗിരം=വാക്കിനെ. അപ്പോൾ ശിവൻ സംഭ്രമത്തോടുകൂടിച്ചെന്നു പുഞ്ചിരിയിട്ടുംകൊണ്ടു് തൃക്കൈ പിടിച്ചു മാണിക്യസിംഹാസനത്തിൽ തന്നോടൊപ്പം ഇരുത്തി, സൌജന്യപൂർവ്വമായി വിഷ്ണുവിനോടു പറഞ്ഞു. വൃത്തം ശാർദ്ദൂലവിക്രീഡിതം.

൱൮. ധന്യാത്മൻ=ധന്യം (ഭാഗ്യവത്ത്) ആയ ആത്മാവോടുകൂടിയവനേ! കമലാജീവനാലംബമേ=ലക്ഷ്മീപ്രാണനാഥ! വന്ദ്യ=വന്ദിക്കപ്പെട്ടുവാൻ യോഗ്യമായ. വൈകുണ്ഠലോകേ=വൈകുണ്ഠലോകത്തിൽ. വസതി=വാസം. കഥയ കഥയ സർവ്വം=എല്ലാം പറയൂ പറയൂ. മമ അഭീഷ്ടബന്ധോ=എന്റെ ഇഷ്ടമിത്രമേ! ഹേ ഭാഗ്യവാനായ ഇഷ്ടമിത്രമേ! അങ്ങ് എവിടെനിന്നു വരുന്നു, ഈ വരവ് എന്തുദ്ദേശത്തോടുകൂടിയാണ്, വൈകുണ്ഠവാസികൾക്കെല്ലാം സൌഖ്യമല്ലേ? എല്ലാ വിവരങ്ങളും പറഞ്ഞാലും—എന്നു ശിവന്റെ വാക്യം. വൃത്തം സ്രഗ്ദ്ധര.

൱൯. ശ്രുത്വാ=കേട്ടിട്ട്. സാരസ്യസാന്ദ്രാം=സാരസ്യംകൊണ്ടു നിറഞ്ഞ. പരമശിവഗിരം=ശിവന്റെ വാക്കിനെ. പത്മനാഭഃ=വിഷ്ണു. സ്മിതാർദ്രം=മന്ദസ്മിതത്താൽ ആർദ്രമാംവണ്ണം. (ക്രി. വി.) പ്രത്യൂചേ=മറുവടി പറഞ്ഞു. ശൈലപുത്രീസുചരിതഫലമേ=പാർവ്വതിയുടെ സുകൃതത്തിന്റെ ഫലമായവനേ! വാക്യം മദീയം=എന്നെസ്സംബന്ധിച്ച വാക്യത്തെ. അത്യന്തം=ഏററവും. കശ്മലേച്ഛാതരളിതമതയഃ=ചീത്തയായ ഇച്ഛയാൽ ഇളക്കപ്പെട്ട മനസ്സോടുകൂടിയ. ദേവാഃ=ദേവന്മാർ. നിദ്രാഭംഗം=നിദ്രാഹാനി. മമ=എനിക്ക്. സഹിയാ............ജല്പാനാം=ആ ജളന്മാരുടെ ശാഠ്യം എനിക്കു സഹിക്കയില്ല. ശിവന്റെ സരസവാക്യം കേട്ട വിഷ്ണുഭഗവാൻ പുഞ്ചിരിതൂകി മറുവടി പറഞ്ഞു. വലിയ ദുരാഗ്രഹത്താൽ മനസ്സിളകിയ ദേവകൾ നിത്യവും വന്ന് എന്റെ നിദ്രാഭംഗം വരുത്തുന്നു. എനിക്ക് ആ ജളന്മാരുടെ ശാഠ്യം സഹിപ്പാൻ വയ്യാതായി. വൃത്തം സ്രഗ്ദ്ധര.

൱൰. മോഹം=വ്യാമോഹം. ഏഷാം=ഇവരുടെ. (ദേവന്മാരുടെ) ത്രിപുരദനുജവാം=ത്രിപുരാസുരന്മാരുടെ. നിഗ്രഹം=വധം. ആക്ഷം............ഖസാംഖ്യം=ആക്ഷം അസംഖ്യമായ (നിഗ്രഹത്തിന്റെ വിശേഷണം). ദാക്ഷിണ്യം=ഉദാരത്വം. വല്ലേൻ=ഞാൻ ശക്തനല്ല. നീക്കം=വ്യത്യാസം. നിധനം=നിഗ്രഹം. ഭവത്സേവകാനാം=അങ്ങയുടെ സേവകന്മാരായവരുടെ. കേൾക്കണേ ദേവകളുടെ മോഹം, ശ്രുതരെക്കൊണ്ടും അസംഖ്യമായ ത്രിപുരാസുരന്മാരുടെ നിഗ്രഹം ചെ

സ്ഥാനാണ് മോഹം. ഈ കാൎയ്യം നമ്മോടു പറവാൻ മുട്ടു കൂടുന്നു. നമുക്കാണെങ്കിൽ ദാക്ഷിണ്യംകൊണ്ടു് 'കഴിയില്ല' എന്നു മറുത്തു പറവാനും വയ്യ. ഭവത്ഭക്തന്മാരായ അവരുടെ വധം ആൎക്കും ശക്യമല്ല. വൃത്തം സ്രഗ്ദ്ധരാ.

൩൪. അശ്രാന്താസേവ=ഇടവിടാതെകണ്ടുള്ള സേവ. ഭക്തി=ഈശ്വരവിഷയമായ സ്നേഹം. തപസ്സിദ്ധി=തപസ്സുകളുടെ സിദ്ധി. വിദ്ധി=അങ്ങുന്നറിഞ്ഞാലും. ശശ്വദ്വിശ്വാസക്ലൃപ്തി=എല്ലായ്പോഴുമുള്ള വിശ്വാസത്തിന്റെ അതിശയം. പുരദനുജവരന്മാർ=പുരന്മാരെന്ന അസുരവരന്മാർ. അദ്ധാ=അമ്പോ (വ്യാക്ഷേപകം). തദ്വിരോധം=അവരോടുള്ള വിരോധം. വിബുധപരിഷകൾ=ദേവഗണങ്ങൾ. തുച്ഛം=അല്പം. മന്ദാശയാനാം=മന്ദബുദ്ധികൾക്ക്. ബോധം=അറിവ്. സേവ, ഭക്തി, തപസ്സിദ്ധി, വിശ്വാസം എന്നിവ ത്രിപുരന്മാരോളം മറ്റാൎക്കുമില്ല. അവരോടു ദേവകൾക്കുള്ള വിരോധം കഷ്ടമാണ്. ബുദ്ധിഹീനന്മാൎക്കു് ഇതു വരും ഇതു വരില്ല എന്ന അറിവില്ല. വൃത്തം സ്രഗ്ദ്ധരാ.

൩൫. ഇത്ഥം=ഇപ്രകാരം. നിശമ്യ=കേട്ടിട്ട്. ദനുജാരിഗിതം=വിഷ്ണുവിന്റെ വാക്കിനെ. കരാഗ്രേ=കയ്യിന്റെ അഗ്രത്തിൽ. നിവേശ്യ=വെച്ചിട്ട്. നിജഗാദ=പറഞ്ഞു. പിനാകധന്വാ=ശിവൻ. ഏതാ=എത്തില്ല (വരില്ല). അസുഖം=ദുഃഖം. ദ്യുസദാം=ദേവന്മാരുടെ. ദുരാശാ=ദുരാഗ്രഹം. ഭക്തേഷു=ഭക്തന്മാരിൽ. വിശ്വസിഹി=അങ്ങുന്നു വിശ്വസിച്ചാലും. ഏശാ=ഫലിക്കില്ല. വിഷ്ണുവിന്റെ വാക്കു കേട്ടിട്ട് ശിവൻ അദ്ദേഹത്തിന്റെ കയ്യിൽ തന്റെ കൈ വച്ചു പറഞ്ഞു—പുരന്മാൎക്കു് ഒരു ദുഃഖവും വരില്ല. ഭക്തന്മാരായ അവരിൽ ദേവകളുടെ ദുരാഗ്രഹം ഒരിക്കലും ഫലിക്കയില്ല. വൃത്തം വസന്തതിലകം.

൩൬. തേഷു=അവരിൽ (പുരന്മാരിൽ). ശുഭേഷു=ശുഭന്മാരായ (തേഷു എന്നതിന്റെ വിശേഷണം). ദോഷകണികാ=ദോഷലേശം. ഹീ=ഛീ. പാരമാനുഗ്രഹം=ഏറ്റക്കവിഞ്ഞ അനുഗ്രഹം. നാകൌകസാം=സ്വൎഗ്ഗവാസികൾക്ക്. ദൃഢം=നിശ്ചയം. ഘാതകാഃ=ഘാതകന്മാർ

(ശൂന്യംപിടിച്ചവർ). വസന്തു=വസിക്കട്ടെ. കഫേചിൽ കോണേ= ഒരു കോണിൽ. ഗുണസ്പിദ്ധിനഃ=ഗുണങ്ങളിൽ സ്പർദ്ധയുള്ളവർ. ദണ്ഡം=ശിക്ഷ. അവരിൽ=പുരന്മാരിൽ. നല്ലവരായ പുരന്മാരിൽ ദോഷത്തിൻെറ ലേശംപോലുമുണ്ടോ? ദേവകൾക്ക അതിരുകവിഞ്ഞ ദുരാഗ്രഹം പണ്ടേ ഉള്ളതാണ്. അതിൻെറ അനുഭവം താനേ വന്നു ചേരുന്നു. ഗുണങ്ങളിൽ അസൂയാലുക്കളായ ആ ഹതകന്മാർ മിണ്ടാതെകണ്ട് ഒരു കോണിൽ ഇരുന്നുകൊള്ളട്ടേ. ത്രിപുരന്മാരിൽ തെല്ലുപോലും ദണ്ഡം ചെയ്യാൻ ഒരുത്തനും സാധ്യമല്ല. വൃത്തം ശാർദ്ദൂലവിക്രീഡിതം.

൩൭. ദക്ഷാരേഃ=ദക്ഷശത്രുവിൻെറ (ശിവൻെറ). സ്നേഹബന്ധം=സ്നേഹത്തിൻെറ ബന്ധം. ദൃഢം=ഉറപ്പുള്ള. അനുഭവമാന്ന്=അനുഭവപ്പെട്ടിട്ട. ആസ്ഥയാ=ആദരവോടേ. പ്രസ്ഥായ=പുറപ്പെട്ടിട്ട്. ക്ഷീണഭാവാൻ=ക്ഷീണമായ ഭാവ (ആശയ) ത്തോടുകൂടിയ. ആദിതേയാൻ=ദേവന്മാരെ. അശേഷാൻ=എല്ലാവരേയും. ബുദ്ധ്യാ=ബുദ്ധികൊണ്ട്. കല്പിച്ചു=ഉറപ്പിച്ചു. മധുരിപു=വിഷ്ണു. കപടപ്രക്രിയാദേശികഃ=കപടവിദ്യകൾക്ക ഗുരുവായ. (മധുരിപുവിശേഷണം) ധൃത്വാ=ധരിച്ചിട്ട്. ബുദ്ധർഷിരൂപം=ബുദ്ധമുനിയുടെ രൂപത്തെ. നിരുപമമഹിമാ=അതുല്യമായ മഹത്വത്തോടുകൂടിയ (മധുരിപുവിശേഷണം). നിർമ്മമ=നിർമ്മിച്ചു. ബൌദ്ധശാസ്ത്രം=ബൌദ്ധശാസ്ത്രത്തെ. ശിവനു ത്രിപുരന്മാരിലുള്ള ദൃഢസ്നേഹത്തെ അനുഭവമായറിഞ്ഞതിനു ശേഷം കപടവിദ്യാചാര്യനായ വിഷ്ണു കൈലാസത്തിൽനിന്നു പുറപ്പെട്ടു ക്ഷീണഭാവരായ ദേവകളെയെല്ലാം പറഞ്ഞയച്ച്, അനന്തരകരണീയത്തെ ബുദ്ധികൊണ്ടുറച്ച് ബുദ്ധമഹർഷിയുടെ രൂപം ധരിച്ചു ബൌദ്ധശാസ്ത്രത്തെ നിർമ്മിച്ചു. വൃത്തം സ്രഗ്ദ്ധര.

ഗദ്യം ൩. തദനു=അതിനുശേഷം. പരമപൂരുഷഃ അസൌ=ഈ പരമപുരുഷൻ (വിഷ്ണു). മഹാശ്ചര്യ...........വേഷം=ഏററവും അത്ഭുതജനകനും ദുർദ്ധർഷനും (അഭിഭവിക്കപ്പെടുവാൻ കഴിയാത്തവനും) ആയ ബുദ്ധമുനിയുടെ വേഷത്തെ. ദധാനഃ=ധരിക്കുന്നവനായിട്ട്. തദാ=അപ്പോൾ. വൈദികാ...........സംരോധിതം=വൈദി

കർമ്മാഗ്ഗത്തിന്റെ അന്തത്തിൽ (വേദാന്തത്തിൽ) ഉള്ള രാദ്ധാന്തങ്ങളുടെ (സിദ്ധാന്തങ്ങളുടെ) സാരത്തോടു ഉദ്ധതം (ഗർവ്വിതം) ആയും, നാസ്തിവാദപ്രഗത്ഭം=നാസ്തിവാദം (ഈശ്വരനും പരലോകവും ഇല്ലെന്നുള്ള വാദം)കൊണ്ടു പ്രഗത്ഭമായുമിരിക്കുന്ന. മഹാശാസ്ത്രം=മഹത്തായ ശാസ്ത്രത്തെ. നിർമ്മായ=നിർമ്മിച്ചിട്ട്, ശാഖാ..........ഞ്ചിതേ=ശാഖാസമൂഹങ്ങളിൽ സ്ഥിതങ്ങളായ (വളർന്ന) പത്രങ്ങൾ (ഇലകൾ) ആകുന്ന ആതപത്രം (കുട)കൊണ്ട് അലംകൃതമായ. ബോധിവൃക്ഷസ്യ=അരയാൽമരത്തിന്റെ. മാണിക്യ..........പ്രാംഗണേ=മാണിക്യക്കല്ലുകൊണ്ടു തറ പടുത്ത മണിമുറ്റത്തിൽ സന്നിഷണ്ണഃ=ഇരുന്നവനായിട്ട്, സ്തുതിപ്രക്രിയാഗോചരം=സ്തുതിപ്രക്രിയകൾക്കു വിഷയമായ. നാരദം=നാരദമുനിയെ. ബ്രഹ്മവിദ്യാ..........ശാരദേന്ദും=ബ്രഹ്മവിദ്യകളാകുന്ന നറുംകൈരവശ്രേണികൾക്കു (ഭംഗിയുള്ള ആമ്പൽക്കൂട്ടങ്ങൾക്കു) ശരൽക്കാലചന്ദ്രനായ (അതായതു ചന്ദ്രൻ ആമ്പലുകളെ എന്നപോലെ ബ്രഹ്മവിദ്യകളെ പ്രകാശിപ്പിക്കുന്നവനായ എന്നു നാരദവിശേഷണം) നിരസ്താന്യഭാവം (ക്രി. വി.)=അന്യഭാവം വിട്ട്. പുരസ്താൽ=മുമ്പിൽ. നിവേശ്യ=ഇരുത്തിയിട്ട്. അഖിലം=എല്ലാം. പാഠപാഠേ=യഥാക്രമം. മുദാ=മോദത്തോടുകൂടി. പാഠയൻ=പഠിപ്പിക്കുന്നവനായി, മായാമഹിമ്നാ=മായയുടെ മഹത്വത്താൽ. ദൃഢം=ഏററവും. മോഹിതാശേഷലോകഃ=സർവ്വലോകങ്ങളേയും മോഹിപ്പിക്കുന്നവനായി. ത്രിലോകീമണിപ്പൂണ്ണ്=ത്രൈലോക്യത്തിന്നു രത്നഭൂഷണം (വിഷ്ണു). പുരന്മാർ=ത്രിപുരന്മാർ. അക്ഷാമദർപ്പാഃ=അക്ഷാമം (അകൃശം) ആയ ദർപ്പത്തോടുകൂടിയ (പുരവിശേഷണം). സമഭ്യേത്യ=നേരെ മുമ്പിൽ ചെന്നിട്ട്. തത്ര ഏവ=അവിടെത്തന്നെ. സംവിൽക്രമം=ജ്ഞാനക്രമം. അകുണ്ഠാനുഭാവം=അകുണ്ഠമായ തേജോവിശേഷത്തോടുകൂടിയവനും, സാധു (ക്രി. വി.)=വഴിപോലെ. ബൌദ്ധാഗമവ്യാഖ്യ=ബൌദ്ധശാസ്ത്രവ്യാഖ്യാനം. ആത്മശിഷ്യം=തന്റെ ശിഷ്യനെ. വിശിഷ്യ=വിശേഷിച്ച്. സ്വയംബോധയന്തം=താൻതന്നെ ബോധിപ്പിക്കുന്നവനും, മഹാബോധിമൂലേ=ബോധിവൃക്ഷച്ചുവട്ടിൽ. സമാസീനം=ഇരിക്കുന്നവനും, ആനാസികാ.........ങ്കിതം=നാസികാമൂലത്തിൽനിന്നു തുടങ്ങി വിരചിക്കപ്പെട്ട ഊർദ്ധ്വപുണ്ഡ്ര

ത്താൽ (ഗോപിക്കുറിയാൽ) അടയാളപ്പെട്ടവനും, ഭൂരി.........കൊണ്ടു് = മഹത്തായ തേജോതിശയംകൊണ്ടു. വിദ്യോ.....ഭാഗം = എല്ലാ ദിക്കുകളുടെയും ആകാശത്തിന്റെയും ഭാഗങ്ങളെ പ്രകാശിപ്പിച്ചവനുമായ, മുനിം = മഹർഷിയെ. പ്രകാമേണ = തൃപ്തിയോടുകൂടി. അനന്തരം വിഷ്ണുഭഗവാൻ ബുദ്ധമുനിയുടെ വേഷം ധരിച്ചു്, വൈദികമാർഗ്ഗത്തെ എതിർക്കുന്നതിൽ ഔദ്ധത്യമുള്ളതും നാസ്തികവാദപ്രധാനവുമായ ബൌദ്ധശാസ്ത്രം നിർമ്മിച്ചു്, നാനാശാഖകളിൽ നിറഞ്ഞ ഇലകളാകുന്ന കുടകളാൽ അലംകൃതമായ ബോധിവൃക്ഷമൂലത്തിൽ മാണിക്യമണിത്തറയിൽ ഇരുന്നു്, ബ്രഹ്മവിദ്യാപ്രകാശകനായ നാരദമുനിയെ ശിഷ്യനാക്കി മുന്നിലിരുത്തി, ബൌദ്ധശാസ്ത്രം മുഴുവൻ യഥാക്രമം പഠിപ്പിച്ചുകൊണ്ടും മായാശക്തിയാൽ സർവ്വലോകങ്ങളേയും മോഹിപ്പിച്ചുകൊണ്ടും ഇരിക്കുന്ന കാലത്തു്, ഗർവ്വോദ്ധതന്മാരായ ത്രിപുരന്മാർ അടുക്കൽ ചെന്നു്, ജ്ഞാനതേജസ്സിനെ പൊഴിച്ചും ബൌദ്ധശാസ്ത്രത്തെ വ്യാഖ്യാനിച്ചു ശിഷ്യനെ പഠിപ്പിച്ചും ബോധിവൃക്ഷമൂലത്തിലിരിക്കുന്നവനും മൂക്കിന്റെ കടക്കൽനിന്നു തുടങ്ങി മേൽപ്പോട്ടു നീളത്തിൽ ഗോപിക്കുറി തൊട്ടവനും തേജോവിശേഷത്താൽ സർവ്വദിക്കുകളേയും ആകാശത്തേയും പ്രകാശിപ്പിക്കുന്നവനുമായ അദ്ദേഹത്തെ മുന്നിൽ കണ്ടു് ആശ്ചര്യപരതന്ത്രന്മാരായി ഭവിച്ചു.

൩൨. അസുരപരിവൃഢാൻ = അസുരവീരന്മാരെ. ഉച്ചൈഃ = ഉയരെ (ഏറ്റവും) ഉജ്ജ്വലാംഗാൻ = ഉജ്ജ്വലിക്കുന്ന അംഗങ്ങളോടുകൂടിയ (അസുരപരിവൃഢവിശേഷണം). ഉന്നിദ്രപ്രൌഢിമാ = ഉന്നിദ്രം (ഉൽബുദ്ധം) ആയ പ്രൌഢതയോടുകൂടിയ. സൌഗതമുനി = ബൌദ്ധമുനി. മനസാ = മനസ്സുകൊണ്ടു. വംശം = കുലം. നിലയനം = ഗൃഹം. കസ്യ പുത്രാഃ = ആരുടെ പുത്രന്മാരാണു്. വിചിത്രം = ആശ്ചര്യം. കഥയത = പറയുവിൻ. നിശ്ശങ്കം (ക്രി. വി) = ശങ്കകൂടാതെ. അതിപ്രൌഢതയുള്ള ആ ബൌദ്ധമഹർഷി അത്യുജ്ജ്വലദേഹന്മാരായ ത്രിപുരന്മാരെ കണ്ടിട്ടു മനസ്സുകൊണ്ടു ബഹുമാനിച്ചു. പിന്നെ, നിങ്ങളുടെ വംശമേതു്, ഗൃഹമെവിടെ, ആരുടെ പുത്രന്മാരാണു്, ഈ വേഷം ആരുടെ എന്നിങ്ങിനെ ചോദിച്ചു. വൃത്തം സ്രഗ്ദ്ധര.

൩൯. ഇത്ഥം=ഇങ്ങിനെ. നിശമ്യ=കേട്ടിട്ട. വചനം=വാക്കിനെ. പുരദാനവേന്ദ്രാഃ=പുരാസുരന്മാർ. സ്മിത്വാ=ചിരിച്ച്. മുനിം=മുനിയോട്ട്. നിജഗദുഃ=പറഞ്ഞു. ജഗദുത്തമാഃ=ലോകത്തിൽവെച്ച ഉത്തമന്മാരായ. തേ=ആ (പുരദാനവേന്ദ്രാഃ എന്നതിനോട്ട യോജന). ഭക്ത്യാ=ഭക്തിയാൽ. നതേ=കുനിഞ്ഞ. ശിരസി=ശിരസ്സിൽ. കൢപ്തി=കൈകൂപ്പി. നമശ്ശിവായ ഇതി ഉക്ത്വാ=നമശ്ശിവായ എന്ന പറഞ്ഞിട്ട്. ഭൂരിശാ.........ഘോഷാഃ=ഏററവും ജപിക്കപ്പെട്ട പരശ്ശതം (വളരെ) നാമങ്ങളുടെ ഘോഷത്തോടുകൂടിയവരായിട്ട്. മുനിവചനം കേട്ടപ്പോൾ പുരന്മാർ പുഞ്ചിരിയിട്ട്, ഭക്തിയാൽ കുനിഞ്ഞ തലയിൽ കൂപ്പുകൈവെച്ച്, നമശ്ശിവായ എന്നു പറഞ്ഞു ശിവൻെറ നാനാനാമങ്ങൾ ഉച്ചത്തിൽ ജപിച്ചുംകൊണ്ടു പറഞ്ഞു. വൃത്തം വസന്തതിലകം.

൪൦. ഭോ മഹാത്മൻ=അല്ലയോ മഹാത്മാവേ! വയം=ഞങ്ങൾ. അഖില...........ദാക്ഷിണ്യം=എല്ലാ ലോകങ്ങളുടെ സൃഷ്ടിയും രക്ഷയും നാശവുമെന്ന വ്രതത്തിൽ ദാക്ഷിണ്യം. സാക്ഷാൽ.........വിഭോഃ=സാക്ഷാൽ പരമശിവസ്വാമിയുടെ. ആശ്രിതാഃ=ആശ്രിതന്മാരായ. ഭക്തലോകാഃ=ഭക്തജനങ്ങളായി, തൽപ്രസാദ.........നിലയാഃ=അദ്ദേഹത്തിൻെറ പ്രസാദത്താൽ നൽകപ്പെട്ട പുരങ്ങളോടുകൂടിയവരായി, താരക.........ധാരാഃ=താരകനെന്ന പ്രൌഢധാനുഷ്കൻെറ ശ്ലാഘ്യമായ ആചാരത്തോടുകൂടിയവരായി, ത്രിലോക്യാം=മൂന്നുലോകങ്ങളിൽ. അവിഹതഗതയഃ=തടയപ്പെടാത്ത ഗതിയോടുകൂടിയവരായി, സാർത്ഥികാഃ=അന്വർത്ഥനാമാക്കളായിരിക്കുന്ന ദൈത്യവീരാഃ=ദൈത്യവീരന്മാരാണ്. ഞങ്ങൾ സകലലോകസൃഷ്ടിസ്ഥിതിസംഹാരകർത്താവായ പരമശിവൻെറ ഭക്തന്മാരും അദ്ദേഹം കല്പിച്ചു തന്ന ത്രിപുരങ്ങളിലിരുന്നു ത്രൈലോക്യത്തിലെങ്ങും തടവുകൂടാതെ സഞ്ചരിക്കുന്നവരും താരകാസുരൻെറ ശ്ലാഘ്യമായ ആചാരത്തെ അനുസരിച്ചു വരുന്നവരുമായ അസുരവീരന്മാരാണ്. ത്രിപുരന്മാർ=ത്രിലോകങ്ങൾ പുരങ്ങളായിട്ടുള്ളവർ (ത്രിലോകവാസികൾ) എന്നു പേരിന്നു അന്വർത്ഥകത്വം. വൃത്തം സ്രഗ്ദ്ധര.

൪൧. ബാലത്വേ=ബാല്യത്തിൽ. ഞങ്ങൾ ഏതേ=ഈ ഞങ്ങൾ. വിബുധകൃതി=ദേവകളുടെ കൃതി. ആപ്തതാതപ്രണാശാഃ=പിതൃനാശത്തെ പ്രാപിച്ചവരായിട്ട്. ത്രൈലോക്യാധീശ്വരം=ത്രിലോകനാഥനായ. ഭീഷണതരതപസാ=ഏററവും ഭയങ്കരമായ തപസ്സുകൊണ്ട്. തോഷയിത്വാ=സന്തോഷിപ്പിച്ചിട്ട്. മഹേശം=ശിവനെ. ലബ്ധ്വാ=ലഭിച്ചിട്ട്. പുരാണാം=പുരങ്ങളുടെ. ത്രയം=മൂന്നിനെ. അമിതവരൌഘത്തെ=അനല്പങ്ങളായ വരങ്ങളുടെ സമൂഹത്തെ. ബിഭ്രതഃ=ഭരിക്കുന്നവരായിട്ട്. തദ്വേഷം=അദ്ദേഹത്തിന്റെ വേഷത്തെ. ഭസ്മാക്ഷമാലാധരം=ഭസ്മത്തെയും അക്ഷമാല (രുദ്രാക്ഷമാല)യേയും ധരിക്കുന്ന (വേഷവിശേഷണം). അനുദിനം=പ്രതിദിനം. ആദധ്മഹേ=ഞങ്ങൾ ധ്യാനിക്കുന്നു. ലിംഗപൂർണ്ണം=ലിംഗപൂർണ്ണനെ (ശിവനെ). ബാല്യത്തിൽ ദേവകളുടെ കപടത്താൽ പിതൃനാശം പ്രാപിച്ച ഞങ്ങൾ ഘോരതപസ്സുചെയ്തു ശിവനെ പ്രസാദിപ്പിച്ചു ത്രിപുരങ്ങളേയും നാനാവരങ്ങളേയും വാങ്ങി. പിന്നെ ഭസ്മരുദ്രാക്ഷാലംകൃതമായ പരമശിവവേഷത്തെ ധരിച്ചു ഞങ്ങൾ ശിവനെ ധ്യാനിച്ചുംകൊണ്ടിരിക്കുന്നു. വൃത്തം സ്രഗ്ദ്ധര.

൪൨. ത്രൈലോക്യസ്വാമീ=മൂന്നുലോകങ്ങൾക്കും നാഥൻ. പശുപതിഭഗവാൻ=ശിവൻ. ഏങ്ങൾക്ക=ഞങ്ങൾക്ക. ആലംബം=ആശ്രയം. ലീലാ........ലോകാഃ=ലീലകൊണ്ടു (നിഷ്പ്രയാസമെന്നു സാരം) മൂന്നു ലോകങ്ങളെ ആക്രമിച്ചു. വയം=ഞങ്ങൾ. അധികമുദാ=അതിസന്തോഷത്തോടെ. സർവ്വതഃ=എല്ലാടത്തും. നിർവ്വിചികിത്സാഃ=സംശയമില്ലാത്തവരായിട്ട്. പരമശിവപ്രഭാവം=ശിവമാഹാത്മ്യം. വിശ്വവന്ദ്യം=എല്ലാവരാലും വന്ദ്യം. ത്രൈലോക്യനാഥനായ ശിവൻ തന്നെയാണു ഞങ്ങൾക്കാശ്രയം. അവിടുത്തെ ഒഴിച്ചു മറെറാരു ദൈവത്തെ ഞങ്ങൾ സ്മരിക്കുന്നില്ല. ഞങ്ങൾ ത്രിലോകങ്ങളെ നിഷ്പ്രയാസം ജയിച്ചു നിശ്ശങ്കം സർവ്വത്ര സഞ്ചരിക്കുന്നതു ശിവന്റെ പ്രാഭവം തന്നെയാണ്. ഹേതുവായ ശിവപ്രാഭവത്തിനും ഹേതുമത്തായ ത്രിലോകസഞ്ചാരത്തിനും അഭേദം പറകയാൽ ഹേത്വതിശയോക്തി. വൃത്തം സ്രഗ്ദ്ധര.

൪൩. നേത്രാനന്ദായ=നേത്രങ്ങൾക്ക് ആനന്ദത്തിന്നായിക്കൊണ്ട്. നഃ=ഞങ്ങളുടെ. സമ്പ്രതി=ഇപ്പോൾ. പരമ............ഭാജാം=ശിവന്റെ ധ്യാനത്തെ ഭജിക്കുന്നവരായ (നഃ എന്നതിന്റെ വിശേഷണം). പുരസ്താൽ=മുമ്പിൽ. പ്രാപ്താഃ=പ്രാപിച്ചവരായ. കേവാ=ആരാണ്. ഭവന്തഃ=നിങ്ങൾ. സകല............സ്വഭാവാഃ=സകലഭുവനങ്ങളേയും മോഹിപ്പിക്കുന്ന അംഗത്തോടും സ്വഭാവത്തോടുംകൂടിയ (ഭവന്തഃ എന്നതിന്റെ വിശേഷണം). ഇതവിയ=അടങ്ങിയ. സിദ്ധാന്തം=സാരാർത്ഥം. പ്രീത്യാ=പ്രീതിയോടുകൂടി. ശുശ്രൂഷമാണാഃ=ശ്രവിക്കുവാൻ ഇച്ഛിക്കുന്നവരാണ്. വയം=ഞങ്ങൾ. അഖിലം=എല്ലാം. ആഖ്യാഹി=പറഞ്ഞാലും. വിദ്യാപയോധേ=വിദ്യാസമുദ്രമേ! പരമശിവധ്യാനം ചെയ്യുന്ന ഞങ്ങളുടെ കണ്ണുകൾക്കാനന്ദത്തിന്നു കാരണഭൂതന്മാരായി അങ്ങളുടെ മുമ്പിൽ വന്നിരിക്കുന്ന മോഹനാംഗന്മാരും മോഹനസ്വഭാവന്മാരുമായ നിങ്ങൾ ആരാണ്? ഈ ശാസ്ത്രത്തിന്റെ പേരെന്ത്? ഇതിലെ സിദ്ധാന്തമെന്ത്? എന്നു കേൾപ്പാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. എല്ലാം പറയുക. വൃത്തം സ്രഗ്ധര.

൪൪. രുദ്രാണീശപ്രസാദം=രുദ്രാണിയുടേയും ശിവന്റേയും പ്രസാദം. അസുര............ഭക്തി=അസുരവീരന്മാർക്കുള്ള ഭക്തി. മൈഞ്ഞും............സാരം=വർദ്ധിച്ചതായ സ്ഥൈര്യത്തിന്റെ ശക്തി. തിരുമനസി=തിരുമനസ്സിൽ. പരിശ്ലാഘമാനഃ=ഏററവും ശ്ലാഘിക്കുന്നവനായിട്ട്. നിശ്ശുദ്ധം (ക്രി. വി.)=ശുദ്ധമാംവണ്ണം. സ്മിതചാമന്ദം=മന്ദസ്മിതം ചെയ്തിട്ട്. ബഭാഷേ=പറഞ്ഞു. പരമശിവപദേ=ശിവന്റെ കാലിൽ. ഭക്തി=സ്നേഹം. നിത്യസേവാവൃത്തിം=നിത്യയായ സേവാവൃത്തിയെ. വേഷം ച=വേഷത്തേയും. തേഷാം=അവരുടെ. പരിഹസൻ=പരിഹസിക്കുന്നവനായിട്ട്. ബുദ്ധനാഥഃ=ബുദ്ധമുനി. മഹാത്മാ=മഹാത്മാവായ (ബുദ്ധനാഥവിശേഷണം). പാർവ്വതീപരമേശ്വരന്മാരുടെ പ്രസാദത്തിനും അസുരന്മാരുടെ ഭക്തിക്കുമുള്ള വലുതായ സ്ഥൈര്യത്തെ മനസാ ശുദ്ധമായി ബഹുമാനിച്ചുംകൊണ്ട് മഹാത്മാവായ ബുദ്ധമുനി പുഞ്ചിരിയിട്ടു, അവരുടെ ശിവഭക്തിയേയും നിത്യസേവയേയും വേഷത്തേയും പരിഹസിച്ചു പറഞ്ഞു. വൃത്തം സ്രഗ്ധര.

൪൧. ധന്യാഃ=ഭാഗ്യവാന്മാരായ. (ഭവന്തഃ എന്നദ്ധ്യാഹരിക്കണം.) ശൃണുത=ശ്രവിച്ചാലും. കോ വാ=ആരാണു്. ശിവഃ ഇതി=ശിവൻ എന്നു്. ഭവതാം=നിങ്ങളുടെ. ഈശ്വരഃ=ഈശ്വരൻ. കീർത്ത്യമാനഃ=കീർത്തിക്കപ്പെടുന്ന. സാക്ഷാൽ പരിവൃഢൻ=സാക്ഷാൽ നാഥൻ. എപ്രായം=ഏതു പ്രായം. തസ്യ=അവന്റെ. ഗേഹം=ഗൃഹം. ജന്മം=ജനനം. അഹഹ=ആശ്ചര്യം. കുലേ കത്ര=ഏതു കുലത്തിൽ. കീദൃക്ക്=എപ്രകാരമുള്ളതു്. പ്രഭാവം=ശക്തി. ഭാഗ്യവാന്മാരായ നിങ്ങൾ കേൾക്കണം—ശിവനെന്നു വാഴ്ത്തപ്പെടുന്ന നിങ്ങളുടെ ഈശ്വരൻ ആരാണു്? അദ്ദേഹമാണോ പതിന്നാലു ലോകത്തിനും നാഥൻ? ഇതു ഞങ്ങൾ ഇതുവരെ കേട്ടിട്ടില്ല. എന്നാൽ അദ്ദേഹത്തിന്നു് എന്തു പ്രായം? ഗൃഹം എവിടെ? പലർക്കും അദ്ദേഹത്തെ കാണ്മാൻ സാധിക്കുമോ? ഏതു കുലത്തിലാണു് ജനനം? എങ്ങനെയുള്ളതാണദ്ദേഹത്തിന്റെ മഹിമ? വൃത്തം സ്രഗ്ദ്ധര.

൪൨. ലോകാനാം=ലോകങ്ങളുടെ. നിഗ്രഹാനുഗ്രഹനിപുണത=നിഗ്രഹത്തിലും അനുഗ്രഹത്തിലുമുള്ള നൈപുണ്യം. യുഷ്മദീയേശ്വരൻ=നിങ്ങളുടെ ഈശ്വരൻ. മാഹാത്മ്യോല്ലാസം=മാഹാത്മ്യത്തിന്റെ ദീപ്തി. നിഗമം=ശാസ്ത്രം. ആകർണ്ണനീയം=കേൾക്കപ്പെടേണ്ടതാണു്. ഏകാന്ത=വിജനത്തിൽ. ജംഗമ..........ജഗതാം=ചരങ്ങളും അചരങ്ങളുമായ പ്രപഞ്ചങ്ങൾക്കു്. നാസ്തിവാദപ്രഗത്ഭം=നാസ്തികവാദത്തിങ്കൽ നൈപുണ്യമുള്ള. വ്യാകുർമ്മഃ=ഞങ്ങൾ വ്യാകരിക്കുന്നു. ബൌദ്ധശാസ്ത്രം=ബൌദ്ധശാസ്ത്രത്തെ. മഹിതം=പൂജിതമായ (ബൌദ്ധശാസ്ത്രവിശേഷണം). വയം=ഞങ്ങൾ. കേപി=ചില. ബൌദ്ധാഃ=ബുദ്ധാനുയായികളായ. മുനീന്ദ്രാഃ=മുനിശ്രേഷ്ഠന്മാർ. നിങ്ങളുടെ ഈശ്വരനു ലോകങ്ങളെ നിഗ്രഹിക്കുന്നതിലും അനുഗ്രഹിക്കുന്നതിലുമുള്ള സാമർത്ഥ്യത്തെയും മാഹാത്മ്യത്തെയും പറയുന്ന ശാസ്ത്രമുണ്ടെങ്കിൽ അതു കേൾക്കണം. ഞങ്ങൾ ചില ബൌദ്ധമുനിമാർ വിജനത്തിൽവച്ചു ചരാചരപ്രപഞ്ചങ്ങൾക്കു നാസ്തികവാദംകൊണ്ടു് ശ്രേഷ്ഠമായ ബൌദ്ധശാസ്ത്രത്തെ വ്യാഖ്യാനിക്കുകയാണു്. വൃത്തം സ്രഗ്ദ്ധര.

൪൧. ദൃഷ്ടിക്കൽ=കണ്ണിൽ. ഗുണ............പമം=ഗുണഫണി (രജ്ജുസർപ്പം), മൃഗതൃഷ്ണ എന്നിവയോടു തുല്യം. വിശ്വം=പ്രപഞ്ചം. നഷ്ടഭ്രാന്തൻ=മുഴുഭ്രാന്തൻ. നഷ്ടഭ്രാന്തന്ന് എന്നതു ശിവന്ന് എന്നതിന്റെ വിശേഷണം. മിത്ഥ്യാ............ബോധം=മിത്ഥ്യയായ പ്രപഞ്ചത്തിന്റെ ആധിപത്യാഭിമാനം. പട്ടാങ്ങ്=നിശ്ചയം. നിത്യം തടവിന=നിത്യവും ചെയ്യുന്ന. ശിവലിംഗാർച്ചന=ശിവലിംഗപൂജ. ഭസ്മലേപം=ഭസ്മം പൂശൽ. അനിശം=എല്ലായ്പോഴും. അനുചിതാരംഭം=ഉചിതമല്ലാത്ത കാര്യങ്ങളുടെ ആരംഭം. അത്യന്തദോഷം=ഏററവും ദോഷകരം. കണ്ണാലെ കണ്ട പ്രപഞ്ചമെല്ലാം രജ്ജുസർപ്പംപോലെയും മൃഗതൃഷ്ണപോലെയും മിത്ഥ്യയാണെങ്കിൽ പിന്നെ മുഴുഭ്രാന്തനായ ശിവന്ന് ആ മിത്ഥ്യാപ്രപഞ്ചത്തിന്റെ ആധിപത്യമാണോ ഉള്ളതു്? അതുകൊണ്ടു ശിവൻ ഇല്ല എന്നു കിട്ടി. വെറുതെയുള്ള ശിവലിംഗപൂജയും ഭസ്മംപൂശലും നാശത്തിന്നു കാരണമാണു്. അനുചിതകാര്യാരംഭം നാശഹേതുവാകുന്നു. വൃത്തം സ്രഗ്ദ്ധര.

൪൨. ശംഖേ=ശംഖിൽ. പൂരിച്ച=നിറച്ച. തോയൈഃ=വെള്ളങ്ങൾകൊണ്ടു്. വിഹിതം=ചെയ്യപ്പെട്ട. ഇനിയ=ശ്രേഷ്ഠമായ. ലിംഗാർച്ചനം=ലിംഗപൂജ. പൂതം=ശുദ്ധം. ശങ്കേ=ഞാൻ സംശയിക്കുന്നു. സത്വാംഗഭാവാൽ=ജന്തുവിന്റെ അംഗമെന്ന അവസ്ഥയാൽ. തദാപി നരകപാലം=ആ മനുഷ്യന്റെ തലയോടും. വിശുദ്ധ്യൈ=വിശുദ്ധിക്കു്. നിദാനം=കാരണമാണു്. സംക്ഷാളം=മെഴുകൽ. ഗോമയാംഭസ്സുതിഭിഃ=ചാണകവെള്ളക്കൂട്ടങ്ങൾകൊണ്ടു്. അവനി=ഭൂമി. കർമ്മണാം=കർമ്മങ്ങൾക്കു്. ശുദ്ധിമൂലം=ശുദ്ധിക്കു കാരണം. സങ്കല്പം=വിചാരം. നന്നു=കൊള്ളാം. ജന്തോഃ മലം=ജന്തുവിന്റെ മലം. അധികവിശുദ്ധി=അധികമായ ശുദ്ധി. വിമോഹം=ഭ്രമം. ഹീ ഹീ=ഛീ ഛീ. ശംഖിൽ നിറച്ച വെള്ളംകൊണ്ടു് ലിംഗാർച്ചന ചെയ്യണമെന്നാണു് വിധി. അതു ശുദ്ധമായതു് ഒരു ജീവിയുടെ ഉടലായതിനാലായിരിക്കാം. എന്നാൽ മനുഷ്യന്റെ തലയോടും ശുദ്ധികരംതന്നെ. ഭൂമിയിൽ ചാണകവെള്ളംകൊണ്ടു മെഴുകുന്നതു കർമ്മങ്ങൾക്കു ശുദ്ധികരമാണു്: ഈ സങ്കല്പം കൊള്ളാം. ജന്തുവിന്റെ മലം അധികം ശുദ്ധികരം! ഛീ ഛീ, ഭയ ഭ്രമം! വൃത്തം സ്രഗ്ദ്ധര.

൯൯. നിശമ്യ=കേട്ടിട്ട്. മുനിനാ ഉദിതം=മുനിയാൽ പറയപ്പെട്ടതിനെ. പിഹിതകർണ്ണരന്ധ്രാഃ=ചെവിയുടെ ദ്വാരം പൊത്തിയവരായിട്ട്. തദാ=അപ്പോൾ. വിധായ=ചെയ്തിട്ട്. പുരദാനവാഃ=പുരാസുരന്മാർ ശിവ ശിവ ഇതി=ശിവ ശിവ എന്ന്. സംഘോഷണാം=ഉച്ചശബ്ദത്തെ (വിധായ എന്നതിനോടു യോജന) കൃതാഞ്ജലിപുടാഃ=അഞ്ജലിബന്ധം ചെയ്തവരായിട്ട്. ഗിരം=വാക്കിനെ. നിജഗദുഃ=പറഞ്ഞു. ത്രിലോകീശ്വരേ=ത്രൈലോക്യസ്വാമിയായ. നിബദ്ധഹൃദയാഃ=ഹൃദയമുറപ്പിച്ചവരായിട്ട്. ഹരേ=ശിവനിൽ. സകല.........ഹരേ=സകലപാപസമൂഹങ്ങളെ ഹരിക്കുന്ന (ഹരവിശേഷണം) മുനി പറഞ്ഞതു കേട്ടപ്പോൾ ത്രിപുരന്മാർ ചെവികൾ പൊത്തി, ശിവ ശിവ എന്നുറക്കെ ഉച്ചരിച്ച്, കൈകൾ കൂപ്പി, സർവ്വപാപഹരനായ ശിവനിൽ ഹൃദയമുറപ്പിച്ചുംകൊണ്ടു പറഞ്ഞു. ജ.സ. ജ.സ.യ എന്നീ ഗണങ്ങളും ഒടുവിൽ ലഘുഗുരുക്കളും എട്ടിൽ യതിയുമാകയാൽ പൃത്ഥ്വീവൃത്തം. "ജസംജസയലങ്ങളും ഗുരുവുമെട്ടിനാൽ പൃത്ഥ്വിയാം." എന്നു ലക്ഷണം.

൧൦. സ്വതന്ത്രം=സ്വതന്ത്രനായ (ചെയ്യാനും ചെയ്യാതിരിപ്പാനും മറിച്ചുചെയ്യാനും ശക്തനായ) ഈശം=ശിവനെ. ഭജതാം=ഭജിക്കുന്നവർക്ക്. വിധേയം=വിധേയനായ. ജഗൽപ്രഭും=ജഗത്തുകളുടെ സ്വാമിയായ. വാങ്മനസാതിദൂരം=വാക്കിനും മനസ്സിനും അത്യന്തം അവിഷയമായ. നിതാന്തരമ്യം=ഏററവും രമണീയനായ. നിഗമാന്തഗമ്യം=നിഗമാന്തത്താൽ ഗമ്യൻ (ജ്ഞേയൻ) ആയ (എല്ലാം ഈശവിശേഷണം). ജാനന്തിനോ=അറിയുന്നില്ല. മന്ദധിയഃ=മന്ദബുദ്ധികൾ. മദാന്ധാഃ=മദത്താൽ അന്ധന്മാരായ. സർവ്വസ്വതന്ത്രനും ഭക്തവിധേയനും ലോകപ്രഭുവും വാക്കിനും മനസ്സിനും അഗമ്യനും അതിരമണീയനും വേദാന്തവേദ്യനുമായ ശിവനെ മദാന്ധരായ മന്ദബുദ്ധികൾ അറിയുന്നില്ല. ജ.ത.ജ. എന്ന ഗണങ്ങളും രണ്ടു ഗുരുക്കളും വന്നിരിക്കയാൽ ഉപേന്ദ്രവജ്രാവൃത്തം. "ഉപേന്ദ്രവജ്രയ്ക്കു ജതം ജഗംഗം" എന്നു ലക്ഷണം.

൧൧. വ്യാഹാരം=വചനം. വിഷമം=ശരിയല്ലാത്ത. ആക്ക

തേറാം=ആൎക്കറിയാം. മാഹാത്മ്യം=മഹാത്മത്വം. പരമശിവസ്യ=പരമശിവന്റെ. വിശ്വമൂൎത്തേഃ=വിശ്വരൂപനായ. യേകേചിൽ=ഏതോ ചില (ശിവദ്വിഷഃ എന്നതിനോടു യോജന). കമപി=ഒരു (വിലാപം എന്നതിനോടു യോജന). ശിവദ്വിഷഃ=ശിവദ്വേഷികൾ. വിലാപം=പ്രലാപത്തെ. മോഹാന്ധാഃ=അജ്ഞാനത്താൽ അന്ധരായിട്ടു. വിദധതി=ചെയ്യുന്നു. തത്ര...........നഃ=അതിൽ ഞങ്ങൾക്കുത്തരമില്ല. ഈ വചനം ശരിയല്ല. വിശ്വമൂൎത്തിയായ ശിവന്റെ മാഹാത്മ്യം ആൎക്കറിയാം? മദത്താൽ കണ്ണുകൾക്കു കാഴ്ചയില്ലാത്ത ഏതോ ചില ശിവദ്വേഷികൾ വല്ലതും പ്രലപിക്കുന്നതിനു ഞങ്ങൾക്കുത്തരമില്ല. മ-ന-ജ-ര എന്ന ഗണങ്ങളും ഗുരുവും മൂന്നിൽ യതിയുമാകയാൽ വൃത്തം പ്രഹൎഷിണി. "ത്രിച്ഛിന്നം മനജരഗം പ്രഹൎഷിണിക്കു്" എന്നു ലക്ഷണം.



൭൯. സച്ചിൽബ്രഹ്മസ്വരൂപാൻ=സച്ചിൽബ്രഹ്മം തന്നെയായവരായി, അഖില.........ധാമ്നഃ=എല്ലാ ലോകങ്ങളിലും വ്യാപിച്ച തേജസ്സോടുകൂടിയവരായി, മുനീനാം=മുനികൾക്കു. നിശ്ചിന്താനാം=ചിന്തയില്ലാത്തവരായ (മുനീനാം എന്നതിന്റെ വിശേഷണം). അലക്ഷ്യാൻ=കാണപ്പെടുവാൻ കഴിയാത്തവരായി, ക്ഷയ.........ഹീനാൻ=മരണവും ജനനവുമില്ലാത്തവരായി. അമേയാനുഭാവാൻ=ഇത്രയെന്നു പരിച്ഛേദിപ്പാൻ കഴിയാത്ത അനുഭാവത്തോടുകൂടിയവരായി. അശ്ചൎയ്യം=ആശ്ചൎയ്യം. നിഃശ്ശേഷ........സാക്ഷിണഃ=സൎവ്വപ്രപഞ്ചങ്ങളുടേയും സ്ഥിതി, സൃഷ്ടി, സംഹാരം എന്നിവയ്ക്കു സാക്ഷികളായി, സ്വാമിനഃ=സ്വാമികളെ. നഃ=ഞങ്ങളുടെ. സ്വച്ഛാ=നിൎമ്മലയായ. വേദാന്തവാണീ=വേദാന്തവാക്കു്. കഥയതി=പറയുന്നു. മഹിമാഭോഗാ=മാഹാത്മ്യാതിശയത്തെ. ഉൽഘോഷയന്തീ=ഉൽഘോഷിക്കുന്നതായിട്ടു്. നിൎമ്മലയായ വേദാന്തവാക്കു്, ഞങ്ങളുടെ സ്വാമിയായ ശിവനെ, പരബ്രഹ്മസ്വരൂപനെന്നും സൎവ്വലോകങ്ങളിലും നിറഞ്ഞ തേജസ്സോടുകൂടിയവനെന്നും അനന്യചിന്തന്മാരായ മുനിമാൎക്കുംകൂടി കാണ്മാൻ കഴിയാത്തവനെന്നും ജന്മമൃത്യുഹീനനെന്നും അപരിച്ഛേദ്യമായ അനുഭാവമുള്ളവനെന്നും സൎവ്വപ്രപഞ്ചങ്ങളുടേയും സൃ

ഷ്ടിസ്ഥിതിസംഹാരങ്ങൾക്കു സാക്ഷിയെന്നും, അവിടുത്തെ മാഹാത്മ്യാതിശയത്തെ വൎണ്ണിച്ചുംകൊണ്ടു്, ഉൽഘോഷിക്കുന്നു. വൃത്തം സ്രഗ്ദ്ധര.

൭൭. ബൌദ്ധമുനിയുടെ വചനം:—യുഷ്മാകം=നിങ്ങളുടെ. മാൎഗ്ഗം=വഴി. വിതഥം=അസത്യം. സുരാപാനം=മദ്യപാനം. നിഷിദ്ധം=നിഷേധിക്കപ്പെട്ടതു്. സൌത്രാമണ്യാം=സൌത്രാമണിയെന്ന യാഗത്തിൽ. വിധിച്ചോന്നു=വിധിച്ചതാണു്. ബത=കഷ്ടം. നിതരാം=ഏററവും. ദേഹശുദ്ധ്യൈ=ദേഹശുദ്ധി വരുവാൻ. വിശേഷാൽ=വിശേഷിച്ചു്. ബന്ധം=സംബന്ധം. അതിദുരിതം=ഏററവും പാപകരം. പ്രാണിഹിംസ=പ്രാണിവധം. സദാചാരം=സദാചാരം. പശോഃ=പശുവിന്റെ (യാഗത്തിൽ ഉപാകരണം ചെയ്യപ്പെട്ട ആടു മുതലായതിന്റെ). ആലംഭനം=വധം. മഖേ=യാഗത്തിൽ. ഉന്മത്തവാക്യം=ഭ്രാന്തവചനം. നിങ്ങളുടെ വഴി വേറെയാണു്. അതു സത്യമല്ല. എന്തെന്നാൽ, സുരാപാനം എവിടെയും നിഷിദ്ധമാണു്. എന്നാൽ അതു സൌത്രാമണീയാഗത്തിൽ ചെയ്യാൻ വിധിച്ചിട്ടുണ്ടു്; വിശേഷിച്ചും അതു ദേഹശുദ്ധിക്കു നന്നുപോൽ. ആലോചിക്കുമ്പോൾ ഇതു അസംബന്ധമായിത്തോന്നുന്നു. പ്രാണിഹിംസ മഹാപാപമാണെന്നു പറയുന്നു. എന്നാൽ യാഗത്തിൽ അതു സദാചാരമാണുപോൽ. ഇങ്ങനെ വേദം ഒരു ഭ്രാന്തവചനമാണു്. വൃത്തം സ്രഗ്ദ്ധര.

൭൮. ഉക്തം=പറയപ്പെട്ടതു. ന ഏവ അക്ഷഗമ്യഃ=അക്ഷഗമ്യൻ (ഇന്ദ്രിയങ്ങളെക്കൊണ്ടറിയപ്പെടുവാൻ കഴിയുന്നവൻ) അല്ല. നീക്കം=വിരോധം. പ്രത്യക്ഷത്തിന്നു=പ്രത്യക്ഷപ്രമാണത്തിന്നു. സത്യം=സത്യമായിട്ടു്. കലയത=നിങ്ങൾ ആലോചിക്കുവിൻ. ഓൎക്കംദശായാം=ആലോചിക്കുന്ന അവസരത്തിൽ. സിദ്ധം=സിദ്ധമായ. പ്രത്യക്ഷബാധാൽ=പ്രത്യക്ഷപ്രമാണത്തിന്നു വിരോധം വരികയാൽ. അനധിഗമം=അസംഭവം. അന്യേഷു=അന്യപ്രമാണങ്ങളിൽ. നിൎണ്ണീതം=നിൎണ്ണയിക്കപ്പെട്ടതു്. അസ്തിത്വം=സത്ഭാവം. ഷൾപ്രമാണങ്ങൾ=പ്രത്യക്ഷം, അനുമാനം, ഉപമാനം, ശബ്ദം, അനുപലബ്ധി, അൎത്ഥാപത്തി. ഉദിതഭംഗം=ഭംഗം (ബാധം) ഉണ്ടായതു്. ശിവസ്യ=ശിവന്റെ.

പ്രസംഗേ=പ്രസംഗത്തിൽ. ശിവൻ ഇന്ദ്രിയഗ്രാഹ്യനല്ല എന്നു പറഞ്ഞതുകൊണ്ടു് എല്ലാററിനും പ്രത്യക്ഷവിരോധം വന്നു. പ്രത്യക്ഷവിരോധംനിമിത്തം മററു പ്രമാണങ്ങളിലും അസംഭവം പ്രാപ്തമായി. ആകയാൽ, ശിവനെപ്പററി പറയുമ്പോൾ പ്രത്യക്ഷാദികളായ ആറു പ്രമാണങ്ങളിലും അസ്തിത്വത്തിന്നു ഭംഗം വന്നു. വൃത്തം സ്രഗ്ദ്ധര.

൭൭. സ്വാതന്ത്ര്യം=സ്വാതന്ത്ര്യം. ചേൽ=എങ്കിൽ (ഉണ്ടെങ്കിൽ). നരകം=നരകത്തെ. പ്രയച്ഛേൽ=കൊടുക്കും. സഃ=ആ. യജ്വനേ=വിധിപ്രകാരം യാഗം ചെയ്യുവന്നു. കിം=ചോദ്യവാചകം. (പ്രയച്ഛേൽ എന്നതിനോടു യോജന. പ്രയച്ഛേൽ കിം=കൊടുക്കുമോ?) ഭവതാം=നിങ്ങളുടെ. അധീശഃ=ഈശ്വരൻ. ദിവം=സ്വർഗ്ഗത്തെ. മഹാപാതകിനേ=മഹാപാപിക്കു. അഥവാ=അല്ലെങ്കിൽ. തതഃ=അതിനാൽ. ശിവഃ=ശിവൻ. കർമ്മവിധേയഃ ഏവ=കർമ്മത്തിന്നധീനൻതന്നെയാണു്. ശിവൻ സ്വാതന്ത്ര്യനാണെന്നു പറഞ്ഞതും ശരിയല്ല. സ്വാതന്ത്ര്യമുണ്ടെങ്കിൽ, അദ്ദേഹം യജ്വാവായിട്ടുള്ളവന്നു നരകത്തെയോ, മഹാപാപിയായവന്നു സ്വർഗ്ഗത്തെയോ നൽകുമോ? അതിനാലദ്ദേഹം കർമ്മത്തിന്നധീനൻതന്നെയാണു്. വൃത്തം ഉപേന്ദ്രവജ്ര.

൭൮. ഭാഷണപാത്രം=പരിഹാസപാത്രം. ഈദൃശം=ഇപ്രകാരമുള്ളതു്. അഹോ=കഷ്ടം. ഭസ്മാക്ഷ............ഭൂഷം=ഭസ്മവും രുദ്രാക്ഷമാലയും ജടയുമാകുന്ന ഭൂഷണത്തോടു കൂടിയ (വേഷത്തിന്റെ വിശേഷണം). ചിൽപ്രകൃതേഃ=ചിദ്രൂപനായ. ശിവസ്യ=ശിവന്റെ. ചമയം=ചന്തം. ഈഷൽസ്മേരമുഖാഃ=കുറഞ്ഞൊന്നു പുഞ്ചിരി പൂണ്ട മുഖത്തോടുകൂടിയവരായി. ഭവന്തി=ഭവിക്കുന്നു. സുധിയഃ=ബുദ്ധിമാന്മാർ. അന്യേജനാഃ=മററു ജനങ്ങൾ. ഭസ്മവും മാലയും ജടയും ധരിച്ച ഈ വേഷം പരിഹാസപാത്രമായിരിക്കുന്നു. ചിദ്രൂപനായ ശിവന്റെ ചന്തം ഇക്കാണായതുതന്നെയോ? ഭോഷന്മാർ സത്യമറിയാതെ ചെയ്യുന്ന പണി കാണുമ്പോൾ ബുദ്ധിമാന്മാർ പുഞ്ചിരിയിടും. അങ്ങനെയല്ലാത്തവർ അതിനെ കൊട്ടിഘോഷിക്കും. വൃത്തം ശാർദ്ദൂലവിക്രീഡിതം.

൩൬. സ്നാനസ്യ=കുളിക്ക്. ശക്യം=യുക്തമാണ്. മൃഗതൃഷ്ണികാംഭഃ=മൃഗതൃഷ്ണാജലം. ജപസ്യ=ജപത്തിന്ന്. സംഖ്യാ=എണ്ണം. അധികാ=അധികയാണ്. പരാർദ്ധാൽ=പരാർദ്ധത്തെക്കാൾ. ശിവാർച്ചനായാം=ശിവപൂജയിൽ. ഖപുഷ്പം=ആകാശകുസുമം. വിഹിതം=വിധിക്കപ്പെട്ടതാണ്. ശശസ്യ=മുയലിന്റെ. ശൃംഗം=കൊമ്പാണ്. ഭവതാം=നിങ്ങളുടെ. ബിംബം=ശിവലിംഗം. കുളിപ്പാൻ മൃഗതൃഷ്ണാജലം; ജപത്തിന്റെ സംഖ്യ പരാർദ്ധത്തിലുമധികം; ശിവനെ അർച്ചിപ്പാൻ ആകാശകുസുമം; നിങ്ങളുടെ ബിംബം ശശവിഷാണവും! ശിവൻ മൃഗതൃഷ്ണാദികളെപ്പോലെ മിത്ഥ്യാകല്പിതനാണെന്നു സാരം. വൃത്തം ഉപേന്ദ്രവജ്ര.

൩൭. അപ്രത്യക്ഷം=പ്രത്യക്ഷനല്ലാത്ത. അരൂപം=രൂപമില്ലാത്ത. അക്രിയം=ക്രിയയില്ലാത്ത. ജന്മാ..............ന്വിതം=ജനനത്തോടും കലത്തോടും കൂടാത്ത. മിത്ഥ്യാർത്ഥം=മിത്ഥ്യാവസ്തുവായ. പരതന്ത്രം=പരാധീനനായ (എല്ലാം ഈശവിശേഷണം). ഈശം=ശിവനെ. അനിശം=എല്ലായ്പോഴും. വിശ്വസ്യ=വിശ്വസിച്ച്. സേവാജുഷാം=സേവയെ ചെയ്യുന്ന. യുഷ്മാകം=നിങ്ങളുടെ. കിമു=എന്ത്? ഗൌരവേണ=ഗൌരവംകൊണ്ട്. തപസാ=തപസ്സുകൊണ്ട്. ജ്ഞാനേന=ജ്ഞാനംകൊണ്ട്. മൌനേന=മൌനംകൊണ്ട്. കിം=എന്ത്? ക്രിയാശ്ച ശ്രമനിഷ്ഫലാഃ=ശ്രമമേറിയും ഫലമില്ലാതെയുമിരിക്കുന്നവയാണ്. ഖലു=തന്നെ. നൃണാം=നരന്മാരുടെ. തത്ത്വത്യജാം=പാരമാർത്ഥ്യത്തെ ത്യജിച്ചവരായ. പ്രക്രമാഃ=ആരംഭങ്ങൾ. പ്രത്യക്ഷനല്ലാത്തവനും രൂപമില്ലാത്തവനും ഒരു ക്രിയയും ചെയ്യാത്തവനും ജനനവും കലവുമില്ലാത്തവനും പരതന്ത്രനുമായ ആ ഇല്ലാത്ത വസ്തുവായ ശിവനെ വിശ്വസിച്ച് സേവ ചെയ്യുന്ന നിങ്ങളുടെ ഗൌരവംകൊണ്ടെന്തു ഫലം? തപസ്സുകൊണ്ടെന്തു ഫലം? ജ്ഞാനംകൊണ്ടും മൌനംകൊണ്ടും എന്തു ഫലം? വാസ്തവമറിയാത്തവരുടെ ആരംഭങ്ങൾ ആയാസമേറിയും ഫലമില്ലാതെയുമിരിക്കുന്നവയാണ്. വൃത്തം ശാർദ്ദൂലവിക്രീഡിതം.

൩൮. ഇതി=ഇപ്രകാരം. ഗിരം=വാക്കിനെ. ഉപകർണ്ണ്യ=

കേട്ടിട്ട്. കർണ്ണരൂക്ഷം=കർണ്ണങ്ങൾക്കു ദുസ്സഹയായ (ഗിരം എന്നതിൻെറ വിശേഷണം). പ്രസൃ..........സൌമ്യാഃ=പ്രസരിക്കുന്ന ഭക്തിയാൽ നിരസ്തകോപന്മാരായി സൌമ്യന്മാരായിട്ട്. മദന...........ഢ്യം=കാമാന്തകൻെറ വിളതയത്തെക്കുറിച്ചുള്ള വർണ്ണനകൊണ്ടു ശ്രേഷ്ഠമായ. പ്രതിവചനം=പ്രതിവാക്യത്തെ. ജഗദുഃ=പറഞ്ഞു. പുരാസുരേന്ദ്രാഃ=ത്രിപുരന്മാർ. മേൽപ്രകാരം അസഹ്യമായ വാക്കു കേട്ടപ്പോൾ ത്രിപുരന്മാർ പെട്ടന്നു വർദ്ധിച്ച ഭക്തിയാൽ കോപം തീൎന്നു ശാന്തന്മാരായിട്ടു ശിവൻെറ വൈഭവത്തെ വർണ്ണിക്കുന്നതായ മറുവടി പറഞ്ഞു. പ്രഥമതൃതീയപാദങ്ങളിൽ ന.ന.ര.യ ഗണങ്ങളും, ദ്വിതീയചതുൎത്ഥപാദങ്ങളിൽ ന.ജ.ജ.ര ഗണങ്ങളും ഗുരുവും വന്നിരിക്കയാൽ പുഷ്പിതാഗ്രാവൃത്തം. "നനരയ വിഷമത്തിലും സമത്തിൽ പുനരിഹ നം ജജരംഗ പുഷ്പിതാഗ്രാ" എന്നു ലക്ഷണം.



൯൦. ചട്ടേലാത=ദോഷമില്ലാത്ത. യദീയശക്തികലയാ=യാതൊരു ശിവൻെറ ശക്തിയുടെ അംശത്തോട്. ശൂന്യേ=ശൂന്യമായിരിക്കുന്ന. മഹീമണ്ഡലേ=ഭൂമണ്ഡലത്തിൽ. മുട്ടെ=മുഴുക്കെ. സ്പന്ദനമാത്രം അപി=കേവലം സ്പന്ദനം (ചലനം) കൂടിയും. അസുലഭം=ദുർല്ലഭമാണ്. പാൎത്താം വിധൌ=നോക്കുമ്പോൾ. അപലപനതിം=അപലപനത്തെ. ഭഗവതഃ=ഭഗവാൻെറ. ദുര്യുക്തിഭിഃ=ചീത്ത യുക്തികളെക്കൊണ്ട്. സാധിതും=സാധിപ്പാൻ. മഹേശ്വരവിഭോഃ=ശ്രീ പരമശിവപ്രഭുവിൻെറ. ദുഷ്ടാഃ=ദുഷ്ടന്മാരായ. യതന്തേ=യത്നിക്കുന്നു. ജനാഃ=ജനങ്ങൾ. ശിവൻെറ ശക്തിയുടെ അംശത്തോടുകൂടാതെ കണ്ടായാൽ ലോകത്തിൽ സ്പന്ദനംപോലും ഉണ്ടാകുന്നതല്ല. അങ്ങനെയുള്ള ശിവൻെറ അപലപനത്തെ കുയുക്തികൾകൊണ്ടു സാധിക്കുവാൻ ദുഷ്ടന്മാർ പ്രയത്നിക്കുന്നു. വൃത്തം ശാൎദ്ദൂലവിക്രീഡിതം.

൯൧. യതഃ=യാതൊരുവനിൽനിന്നു. സത്യാഃ വാചഃ=സത്യങ്ങളായ വാക്കുകൾ (വേദവാക്കുകൾ). സഹ=കൂടെ. മനസാ=മനസ്സിനോടു. അപ്രാപ്യവിഷയാഃ=വിഷയത്തെ പ്രാപിക്കാത്തവയായിട്ടു. നിവൎത്തന്തേ=മടങ്ങുന്നു. യസ്മിൻ=യാതൊരുവനിൽ. സ്ഫുരതി=പ്രകാശിക്കുന്നു. ഭുവനം=ലോകം. ദൎപ്പണേ=കണ്ണാടിയിൽ. ഇവ=പോ

ലെ. യദർച്ചിഃഷു=യാതൊരുവന്റെ തേജസ്സുകളിൽ. അർക്ക............ ത്രയം=സൂര്യ്യചന്ദ്രാഗ്നികളെന്ന മൂന്നു തേജസ്സുകൾ. ഇദം=ഇതു. സദാ=എല്ലായ്പോഴും. ഖദ്യോതാഭാം=മിന്നാമിനുങ്ങിന്റെ പ്രഭയെ വഹതി=വഹിക്കുന്നു. കലയാമഃ=ഞങ്ങൾ ധ്യാനിക്കുന്നു. തം=ആ ശിവനെ. അനഘം=നിർമ്മലനായ. ആരുടെ അടുക്കലേക്കു ചെല്ലുമ്പോൾ വേദവാക്കുകൾ കൂടിയും വിഷയത്തിലെത്താതെ മനസ്സിനോടുകൂടി പിൻമടങ്ങുന്നു, ആരിൽ ജഗത്തു കണ്ണാടിയിലെന്നപോലെ പ്രതിബിംബിക്കുന്നു, ആരുടെ തേജസ്സുകളിൽ സൂര്യ്യചന്ദ്രാഗ്നികളെന്ന മൂന്നു തേജസ്സുകളും മിന്നാമിനുങ്ങിന്റെ പ്രഭയെ വഹിക്കുന്നു, ആ നിർമ്മലനായ ശിവനെ ഞങ്ങൾ ധ്യാനിക്കുന്നു. യ. മ. ന. സ. ഭ. ഗണങ്ങളും ഒരു ലഘുവും ഒരു ഗുരുവും ആറാമക്ഷരത്തിൽ യതിയുമാകയാൽ ശിഖരിണീവൃത്തം. "യതിക്കാറിൽത്തട്ടും യമനസഭലംഗം ശിഖരിണി" എന്നു ലക്ഷണം.

൨൭. സൃഷ്ട്വാ=സൃഷ്ടിച്ച്. ജഗൽ=ലോകത്തെ. സകലം=മുഴുവൻ. അംബുജയോനിമൂർത്ത്യാ=ബ്രഹ്മാവിന്റെ രൂപത്തോടുകൂടി. സമ്യക്=വഴിപോലെ. വിധായ=ചെയ്തിട്ട്. ഭരണം=രക്ഷണത്തെ. കരുണാകരാത്മാ=വിഷ്ണുരൂപനായിട്ട്. രൌദ്രം=രുദ്രനെസ്സംബന്ധിച്ച. വപുഃ=ദേഹത്തെ. ഭുവനരൌദ്രം=ലോകഭയങ്കരമായ (വപുർവ്വിശേഷണം). ഇതഃ=പ്രാപ്തനായിട്ട്. സമസ്തം=സർവ്വത്തെയും. സംഹൃത്യ=സംഹരിച്ചിട്ട്. ഖേലതി=കളിക്കുന്നു. പരഃ പുരുഷഃ=പരമപുരുഷൻ. അദ്വിതീയഃ=രണ്ടാമതൊരുവനോടുകൂടാത്തവൻ (ഏകൻ). കേവലനായ പരമപുരുഷൻ ബ്രഹ്മരൂപംപൂണ്ടു ലോകത്തെ സൃഷ്ടിച്ചും, വിഷ്ണുവായിച്ചമഞ്ഞു രക്ഷിച്ചും, രുദ്രരൂപമവലംബിച്ചു സംഹരിച്ചും കളിക്കുന്നു. വൃത്തം വസന്തതിലകം.

൨൮. സഃ വൈ=അദ്ദേഹമാകട്ടെ. ന=അല്ല. ദേവാസുരമർത്ത്യതിര്യക്=ദേവനും അസുരനും മർത്ത്യനും തിര്യക്കുമായവൻ. (ന എന്നതിനോടു യോജന). ന സ്ത്രീ=സ്ത്രീയല്ല. ന ഷണ്ഡഃ=ഷണ്ഡൻ (നപുംസകം) അല്ല. ന പുമാൻ=പുരുഷനല്ല. ന ജന്തുഃ=ജന്തു (ജനനവാൻ) അല്ല. ന അയം ഗുണഃ=ഇദ്ദേഹം ഗുണമല്ല. കർമ്മ ന=കർമ്മമല്ല. ന സൻ=ഉള്ളവനല്ല ന ച അസൻ=ഇല്ലാത്തവനുമല്ല. നിഷേ

ധശേഷഃ=എല്ലാം നിഷേധിച്ചു കഴിഞ്ഞു ശേഷിച്ചവനായ. അശേഷഃ=സർവ്വജ്ഞൻ. ജയതാൽ=ജയിപ്പൂതാക. ശിവൻ ഒരു ദേവനോ, അസുരനോ, മനുഷ്യനോ, തിര്യഗ്ജീവിയോ അല്ല; സ്ത്രീയോ, നപുംസകമോ, പുരുഷനോ, ജന്തുവോ അല്ല; ഗുണമോ, കർമ്മമോ അല്ല; ഉള്ളവനോ, ഇല്ലാത്തവനോ അല്ല. 'അല്ല, അല്ല' എന്നിങ്ങിനെ എല്ലാം നിഷേധിച്ചതിനു ശേഷം ശേഷിക്കുന്നതെന്തോ അതാണദ്ദേഹം. സർവ്വാത്മാവായ അദ്ദേഹം ജയിപ്പൂതാക. സർവ്വാത്മതയെ അനന്തരപദ്യത്തിൽ സ്ഥാപിക്കുന്നുണ്ടു്. വൃത്തം ഉപേന്ദ്രവജ്ര.

൯൪. ഭൂതാനി ശംഭുഃ=ഭൂതങ്ങൾ ശിവനാണു്. ഭുവനാനി ശംഭുഃ=ഭുവനങ്ങൾ ശിവനാണു്. വനാനി ശംഭുഃ=വനങ്ങൾ ശിവനാണു്. ഗിരയശ്ച ശംഭുഃ=പർവ്വതങ്ങളും ശിവനാണു്. സ ഏവ സർവ്വം=അദ്ദേഹം തന്നെയാണു എല്ലാം. ന തതഃ അതിരിക്തഃ=അദ്ദേഹത്തിൽനിന്നു അതിരിക്തമായിട്ടൊന്നുമില്ല. തതഃ=അതിനാൽ. സഃ ഏകഃ=അദ്ദേഹം ഏകനാണു്. പരമാർത്ഥം ഏതൽ=പരമാർത്ഥം ഇതാണു്. സാരം സ്പഷ്ടം. വൃത്തം ഉപേന്ദ്രവജ്ര.

൯൫. ശിവപ്രസാദേന=ശിവപ്രസാദത്തോടു. വിനാ=കൂടാതെ. ന=ഇല്ല. മുക്തയഃ=മുക്തികൾ. ഭുക്തയഃ=ഭുക്തികൾ. യതഃ=യാതൊന്നു ഹേതുവായിട്ടു (എന്തുകൊണ്ടെന്നാൽ) സ്വയം=തന്നത്താൻ. ശിവഃ=ശിവനാകുന്നു. ശിവപ്രസാദഃ തു=ശിവന്റെ പ്രസാദമാകട്ടെ. ശിവപ്രസാദതഃ=ശിവപ്രസാദത്താൽ ഭവിക്കുന്നു. ശിവന്റെ പ്രസാദമില്ലാതെ ഭോഗമോക്ഷങ്ങൾ കിട്ടുകയില്ല; ശിവപ്രസാദമുണ്ടെങ്കിൽ താൻ ശിവൻതന്നെയാകയും ചെയ്യും. എന്നാൽ ശിവന്റെ പ്രസാദം ശിവപ്രസാദംകൊണ്ടു മാത്രമേ ലഭിക്കയുള്ളു. ജ. ത. ജ. ര. ഗണങ്ങളാകയാൽ വംശസ്ഥവൃത്തം "ജതങ്ങൾ വംശസ്ഥമതാം ജരങ്ങളും" എന്നു ലക്ഷണം.

൯൬. ഇജ്യഃ ച=യജിക്കപ്പെടുവാൻ അർഹനും. യജ്ഞൈഃ=യാഗങ്ങളെക്കൊണ്ടു്. അയം ഏവ ശംഭുഃ=ഈ ശിവൻ തന്നെ. ലഭ്യഃ ച=ലഭിക്കപ്പെടാവുന്നവനും. ദാനൈഃ അഖിലൈഃ=ദാനങ്ങളെക്കൊണ്ടു മുഴുവനും. തഥാ ഏവ=അപ്രകാരം തന്നെ. ജപ്യഃ ച=ജപി

ക്കപ്പെടുവാൻ യോഗ്യനും. മന്ത്രൈഃ അഖിലൈഃ=മന്ത്രങ്ങളെക്കൊണ്ടെല്ലാം. വിശിഷ്ടൈഃ=വിശിഷ്ടങ്ങളായ (മന്ത്രവിശേഷണം). മൃഗ്യഃച=തിരയപ്പെടുവാൻ യോഗ്യനും. ദേവൈഃ=ദേവന്മാരാൽ. വിധിവിഷ്ണുമുഖ്യൈഃ=ബ്രഹ്മവിഷ്ണുപ്രഭൃതികളായ. യാഗങ്ങളെക്കൊണ്ടു യജിക്കേണ്ടതും, ദാനങ്ങളെക്കൊണ്ടു ഭജിക്കേണ്ടതും, മന്ത്രങ്ങളെക്കൊണ്ടു ജപിക്കേണ്ടതും, ബ്രഹ്മാദി ദേവന്മാർ തിരയേണ്ടതും ശിവൻതന്നെ. വൃത്തം ഉപേന്ദ്രവജ്ര.

൱൬. മംഗലപരമശിവാദ്യോതം=മംഗലരൂപനായ ശിവന്റെ പ്രകാശം. കാമ്യം=കാമിക്കുന്നതു്. കശ്മലം=നിന്ദ്യം. ശിവശിവ=ഹരഹര (വ്യാക്ഷേപകം). പരതന്ത്രഃ=സ്വതന്ത്രനല്ലാത്തവൻ. സ്വതന്ത്രഃ=സ്വതന്ത്രനായവൻ. അഥവാ=അല്ലെങ്കിൽ. ചെണ്ടേവും ഭക്തി=നല്ലതായ ഭക്തി. ദ്വേഷശക്ത്യാ=വിരോധശക്തികൊണ്ടു്. ത്രീക്ഷണം=മുക്കണ്ണനെ. അമീ=ഈ. ശിവന്റെ തേജസ്സ് കാണുമാറുണ്ടെങ്കിലാകട്ടെ ഇല്ലെങ്കിലാകട്ടെ, നല്ലതാണെങ്കിലാകട്ടെ ചീത്തയാണെങ്കിലാകട്ടെ, ശിവൻ പരതന്ത്രനാണെങ്കിലാകട്ടെ, സ്വതന്ത്രനാണെങ്കിലാകട്ടെ, ഓരോരുത്തർ ഭക്തിമൂലം സ്തുതിക്കുന്നുവെങ്കിലാകട്ടെ, ദ്വേഷമൂലം നിന്ദിക്കുന്നുവെങ്കിലാകട്ടെ, ഈ ഞങ്ങൾ മുക്കണ്ണനായ ശിവനെ ഒഴിച്ച് അന്യരെ കാൽക്ഷണംപോലും ചിന്തിക്കുന്നില്ല. വൃത്തം സ്രഗ്ദ്ധര.

൱൮. പരുഷ........ശാന്ത്യൈ=കഠിനമായ ദുർജ്ജനങ്ങളുടെ തർക്കം കേൾക്കുകയെന്ന ദുരിതത്തിന്റെ ശാന്തിക്കുവേണ്ടി. പര... ........നാമാനി=ശിവനാമങ്ങളെ. ഉച്ചൈഃ=ഉറക്കെ. ഉച്ചരന്തഃ=ഉച്ചരിക്കുന്നവരായി, മനസി........കർമ്മണി=മനസ്സിലും വാക്കിലും കായത്തിലും കർമ്മത്തിലും. ബ്രഹ്മ=ബ്രഹ്മത്തെ. സത്യം=സത്യമായ (ബ്രഹ്മവിശേഷണം). ദിനമനു=ദിനംതോറും. നിദധാനാഃ=ധരിക്കുന്നവരായിട്ടു. സ്വൈരം=സ്വൈരമാകുംവണ്ണം. അദ്ധ്യാസ്മഹേ=ഇരിക്കുന്നു. ദുർജ്ജനങ്ങളുടെ ദുസ്തർക്കം കേൾക്കുകയെന്ന ദുരിതം ശമിപ്പാൻ ശിവനാമങ്ങളെ ഉറക്കെ ജപിച്ചും മനോവാക്കായകർമ്മങ്ങളിൽ ഒരു സത്യബ്രഹ്മത്തെ നിധാനം ചെയ്തും ഞങ്ങൾ വസിക്കുന്നു.

ന. ന. മ. യ. യ. ഗണങ്ങളും എട്ടിൽ യതിയുമാകയാൽ മാലിനീവൃത്തം. "നനമയയുഗമെട്ടിൽ തട്ടണം മാലിനിക്ക്" എന്നു ലക്ഷണം.

൯. കെല്പേറും=ശക്തിയേറുന്ന. വ്യവസായം=നിശ്ചയത്തെ. അത്ഭുതതരം=അത്യത്ഭുതമായ (വ്യവസായവിശേഷണം). തേഷാം=അവരുടെ. അസൌ=ഇവൻ (ബുദ്ധമുനി). വിസ്മേരഃ=വിസ്മയിച്ചവനായിട്ടു. വചനം=വാക്കിനെ. ജഗാദ=പറഞ്ഞു. ഭഗവാൻ=ഭഗവാനായ (അസൌ എന്നതിന്റെ വിശേഷണം). ധ്യാത്വാ=ധ്യാനിച്ചിട്ട്. മുഹൂർത്താന്തരം=മുഹൂർത്തനേരം. യുഷ്മാകം=നിങ്ങൾക്കു. പരമേശ്വരേ=ശിവങ്കൽ. പരം=ഏററവും. അസ്മാകം=നമ്മെ സംബന്ധിച്ച. സിദ്ധാന്തം=നിശ്ചയം. സത്യമഹിമാ=സത്യത്തിന്റെ മാഹാത്മ്യം. സദ്യഃ=വേഗം. പരീക്ഷാസ്പദം=പരീക്ഷാവിഷയമാണ്. അവരുടെ അത്ഭുതമായ ആ ദൃഢനിശ്ചയം കേട്ടപ്പോൾ ആശ്ചര്യപ്പെട്ട് അല്പനേരം ആലോചിച്ചിട്ടു ബുദ്ധമുനി പറഞ്ഞു. നിങ്ങൾക്കു ശിവങ്കലുള്ള അതിഭക്തിയുടേയും ഞങ്ങളുടെ സിദ്ധാന്തത്തിന്റെയും സത്യാവസ്ഥ ഇപ്പോൾത്തന്നെ പരീക്ഷിക്കേണ്ടതാണ്. വൃത്തം ശാർദ്ദൂലവിക്രീഡിതം.

൧൦. സത്യത്വം=പാരമാർത്ഥ്യം. വേദവാക്യം=വേദവചനം. ശിവമാഹാത്മ്യവാസ്സ്=ശിവന്റെ മാഹാത്മ്യാതിശയം. ഭ്രമം=തെററിദ്ധാരണ. മമ........ബലേന=എന്റെ ശാസ്ത്രത്തിന്റെ ബലംകൊണ്ട്. അപാനേഷ്യാമി=ഞാൻ കളയുന്നുണ്ട്. ദൂരം=അകലെ. ഇത്ഥം=ഇങ്ങനെ പറഞ്ഞിട്ട്. വിശ്വേശ്വരഃ=വിശ്വനാഥനായ. സൌഗതൻ=ബുദ്ധൻ. അതിവിതതം=ഏററവും വിസ്താരമുള്ള (ബോധിവൃക്ഷവിശേഷണം). മായയാ=മായകൊണ്ട്. പ്രച്ഛാദ്യ=മറച്ചിട്ട്. അശേഷം=മുഴുവൻ. ശിവമഹസാ=ശിവതേജസ്സുകൊണ്ട്. യൂയം=നിങ്ങൾ. അവാദീൽ=പറഞ്ഞു. വേദവാക്യത്തിനും ശിവമാഹാത്മ്യത്തിനും സത്യത്വമുണ്ടെന്നുള്ള നിങ്ങളുടെ ഭ്രമം ഞാനെന്റെ ശാസ്ത്രത്തിന്റെ ബലത്താൽ അകററുന്നുണ്ട്. വിശ്വേശ്വരനായ ബുദ്ധമുനി മേൽപ്രകാരം പറഞ്ഞു് അതിവിപുലമായ ആ അരയാൽമരത്തെ മായകൊണ്ട് മറച്ചിട്ട് "ഇതിനെ നിങ്ങൾ ശിവതേജസ്സുകൊണ്ട് ഉണ്ടാക്കുക" എന്നു പറഞ്ഞു. വൃത്തം സ്രഗ്ദ്ധര.

൬൫. അഥ=അനന്തരം. തേ=ആ (പുരവിശേഷണം) ബൌദ്ധ........ബുദ്ധയഃ=ബൌദ്ധസിദ്ധാന്തംനിമിത്തം സത്യത്തിൽനിന്നു വ്യത്യാസപ്പെട്ട ബുദ്ധിയോടുകൂടിയവരായിട്ട്. അനീശ്വരം=ഈശ്വരനില്ലാത്തതായിട്ട്. ബുബുധിരേ=ബോധിച്ചു. ഭുവനം=ലോകത്തെ. പുരദാനവാഃ=പുരാസുരന്മാർ. പിന്നെ ആ പുരാസുരന്മാർ, ബൌദ്ധസിദ്ധാന്തംകാരണം സത്യത്തിൽനിന്നു തെററി ബുദ്ധി മാറി, ലോകത്തിൽ ഈശ്വരൻ ഇല്ലെന്നു വിചാരിച്ചു. വിഷമപാദങ്ങളിൽ ആദ്യക്ഷരം കഴിഞ്ഞുള്ള മൂന്നക്ഷരം ന-സ-ഗണങ്ങളും സമപാദങ്ങളിൽ ആ മൂന്നക്ഷരം ന. സ. ര. ഗണങ്ങളുമാകാതെയും, സമപാദങ്ങളിൽ നാലാമക്ഷരത്തിനുമേൽ മൂന്നക്ഷരം ജഗണവും വിഷമപാദങ്ങളിൽ ആ സ്ഥാനത്തു ജ. സ. ഗണങ്ങളൊഴികെ ഒരു ഗണവുമായുമിരിക്കയാൽ വൃത്തം അനുഷ്ടുപ്.

൬൬. തുഷ്ട്യാ=സന്തോഷത്തോടുകൂടി. മംഗലനിധിം=മംഗളങ്ങൾക്കിരിപ്പിടമായ. ബുദ്ധേശ്വരം=ബുദ്ധമുനിയെ. വഞ്ചിതാഃ=വഞ്ചിതന്മാരായി. കഷ്ടാ........കലയാ=കഷ്ടയും അളീക (മിത്ഥ്യ) യുമായ ശിവപ്രതീതി (ശിവൻ ഉണ്ട് എന്ന തോന്നൽ) യുടെ കലകൊണ്ട്. സർവ്വം=എല്ലാം. തവ=അങ്ങയുടെ. മാർഗ്ഗം=വഴി. ശരണം=രക്ഷാകരം. അഞ്ജസാ=വെട്ടന്നു. ദിഷ്ടാവാപ്യം=ഭാഗ്യത്താൽ ലഭിക്കപ്പെടാവുന്നതായ. അഥാസിഷുഃ=ഉപേക്ഷിച്ചു. തൽ=ആ. അഖിലം=മുഴുവൻ. നിശ്ശങ്കം=(ക്രി. വി) ശങ്ക കൂടാതെ. ഈശാങ്കനം=ശിവചിഹ്നം. ത്രിപുരന്മാർ ആഹ്ലാദിച്ചു ചെന്നു ബുദ്ധമുനിയെ വണങ്ങി, "ഞങ്ങൾ വെറും മിത്ഥ്യയായ ശിവന്റെ പേരിലുള്ള വിശ്വാസത്താൽ വഞ്ചിതരായി. അതു ക്ഷമിക്കണം. നിശ്ചയമായും അങ്ങയുടെ മാർഗ്ഗംതന്നെയാണു ഞങ്ങൾക്കു ശരണം" എന്നു പറഞ്ഞ്, ഭാഗ്യത്താൽ മാത്രം ലഭിക്കാവുന്ന ശിവചിഹ്നമെല്ലാം ഉപേക്ഷിച്ചു. വൃത്തം ശാർദ്ദൂലവിക്രീഡിതം.

൬൭. തൽക്ഷണെ=തത്സമയത്തു. സുഗതനാഥനാൽ=ബുദ്ധമുനിയാൽ. നിഭൃതം=ഗൂഢമായി (ക്രി. വി.) അക്ഷി...........ചോദിതഃ=നേത്രസംജ്ഞകൊണ്ടു പ്രേരിതനായ. മുഖ്യദേവമുനി=ദേവർഷി

ശ്രേഷ്ഠൻ (നാരദൻ). അമന്ദം=വേഗം. അവരോധസത്മനി=അന്തഃപുരഗൃഹത്തിൽ. മഹാമനാഃ=മഹാശയനായ. വൃത്തം=വൃത്താന്തം. ധൎമ്മം=ശിവധൎമ്മമെന്നൎത്ഥം. അസുരയോഷിതാം=അസുരസ്ത്രീകളുടെ ബുദ്ധവേഷം=ബുദ്ധന്റെ വേഷം. അചിരാൽ=വേഗത്തിൽ. നിരഗാൽ=നിൎഗ്ഗമിച്ചു. അസൌ=ഇദ്ദേഹം. കലഹകൌതുകീ=കലഹത്തിൽ കൌതുകമുള്ള (ദേവമുനിയുടെ വിശേഷണം). തൽക്ഷണം ബുദ്ധമുനി കണ്ണുകൊണ്ടു സംജ്ഞ കാണിച്ചപ്രകാരം കലഹപ്രിയനായ നാരദമുനി ത്രിപുരന്മാരുടെ അന്തഃപുരത്തിൽ ചെന്നു വൃത്താന്തമെല്ലാമറിയിച്ചു അസുരസ്ത്രീകളനുഷ്ഠിച്ചു വന്നിരുന്ന ധൎമ്മമെല്ലാം കളയിച്ചു തിരികെ പോയി. വൃത്തം കസുമമഞ്ജരി. ര. ന. ര. ന. ര ന. ര. എന്ന ഗണങ്ങൾ വരികയാൽ കസുമമഞ്ജരീവൃത്തം "രം നരം നരനരം നിരന്നു വരുമെങ്കിലോ കസുമമഞ്ജരി" എന്നു ലക്ഷണം.

൨൪. ഉദ്ഗ..........ലികഃ=ഉണ്ടായ സംഭ്രമവും കൌതുകവും കാരണം വേഗംകൂടിയ ഗമനത്തിന്റെ വ്യാപ്തികൊണ്ടു ആടിയ സ്ഫടികമണിജപമാലയോടുകൂടിയ. മുനി=നാരദമുനി. ജവാൽ=വേഗത്തിൽ. ഉപേത്യ=ചെന്നിട്ടു്. രജതാചലം=വെള്ളിക്കുന്നിനെ (കൈലാസത്തെ). ത്രിഭുവനൈകനാഥം=ത്രൈലോക്യത്തിന്റെ ഏകനാഥനെ (ശിവനെ) അഭിവന്ദ്യ=വന്ദിച്ചിട്ടു്. ദൃപ്ത..........വിശേഷം=ദൃപ്തന്മാരായ പുരാസുരന്മാരുടെ പ്രൌഢമായ ധിക്കാരത്തിന്റെ കഥാവിശേഷം. ആസ്ഥ=ആദരം. അശേഷവും=മുഴുവനും. ഉടൻതന്നെ നാരദമുനി, സംഭ്രമവും കൌതുകവും കാരണം ഗതിവേഗം മുറുക്കുകയാൽ കുലുങ്ങുന്ന സ്ഫടികജപമാല ആടുമാറു കൈലാസത്തിൽചെന്നു ശിവനെ വന്ദിച്ചു ഗൎവ്വിതന്മാരായ ത്രിപുരന്മാർ ചെയ്തു വലുതായ ധിക്കാരത്തിന്റെ വിവരം മുഴുവൻ ഉണൎത്തിച്ചു. വൃത്തം കസുമമഞ്ജരി.

൨൫. പാൎവ്വതീവല്ലഭ=പാൎവ്വതീകാന്ത! പരമ=സൎവ്വോൽകൃഷ്ട! വിഭോ=ശൎവ്വശക്ത! താവകാഃ=അങ്ങയെ സംബന്ധിച്ചവരായ. ദൈത്യവീരാഃ=അസുരവരന്മാർ. ശ്ലാഘ്യാത്മാനം=സ്തുത്യമൂൎത്തിയായ. ഭവന്തം=അങ്ങയെ. ത്രിപുരവസതയഃ=ത്രിപുരങ്ങളിൽ വസിക്കുന്നവരായ (ദൈത്യവീരാഃ എന്നതിന്റെ വിശേഷണം) ദൂരം=അകലെ. ഉ

സ്പൃശ്യ=ഉപേക്ഷിച്ചിട്ട്. സാക്ഷാൽ=പ്രകാശമായിട്ട്. പാഷണ്ഡമാർഗ്ഗം=നാസ്തികമാർഗ്ഗത്തെ. ധൃതകൗതുകം=ഉണ്ടായ കൗതുകത്തോടെ (ക്രി. വി.) ആസ്ഥിതാഃ=പ്രാപ്തന്മാരായിട്ട്. ശൈവമുദ്രാം=ശിവചിഹ്നത്തെ. ആക്ഷിപ്യ=വലിച്ചെറിഞ്ഞ്. ക്ഷുദ്രബുദ്ധാങ്കനം=ക്ഷുദ്രമായ ബുദ്ധചിഹ്നത്തെ. ഉദ്ധാതാഃ=അഹങ്കാരികളായി. ബുദ്ധവേഷാഃ=ബുദ്ധവേഷന്മാരായി ഭവിച്ചു. ഇവിടുത്തെ ആളുകളായ ത്രിപുരന്മാർ ഇവിടുത്തെ വിട്ട് നാസ്തികമാർഗ്ഗം സ്വീകരിച്ചു ശിവചിഹ്നം വെടിഞ്ഞു ബുദ്ധമുദ്രയും ധരിച്ചു ബൌദ്ധവേഷം ധരിത്തിരിക്കുന്നു. വൃത്തം സ്രഗ്ദ്ധര.

൯൬. ജടാഃ=ജടകളെ. ലുനീഹി=ലവനംചെയ്യൂ (ഛേദിക്കുക) അക്ഷമാലികാഃ=രുദ്രാക്ഷമാലകളെ. ക്ഷപയ=കളയുക. ക്ഷണേന=ക്ഷണത്തിൽ. ചൂർണ്ണീകുരു=ചൂർണ്ണീകരിക്കുക. ലിംഗം=ശിവലിംഗത്തെ. ഉത്തമം=ഉത്തമമായ (ലിംഗവിശേഷണം) കിമത്ര ചക്രേ=എന്തൊന്നിനെ ഇവിടെ ചെയ്യില്ല (എല്ലാം ചെയ്യു). പുരാസുരത്രയം=പുരാസുരന്മാർ മൂവർ. പ്രസാദം=പ്രസാദത്തെ. ഉച്ചൈഃ=ഉന്നതമായ. അവധീര്യ=ധിക്കരിച്ചിട്ട്. താവകം=അങ്ങയെ സംബന്ധിച്ച (പ്രസാദവിശേഷണം). പുരാസുരന്മാർ മൂവരും അങ്ങയുടെ പ്രസാദത്തെ തുലോം ധിക്കരിച്ചിട്ടു ജടകൾ നറുക്കുക, രുദ്രാക്ഷമാലകൾ പൊട്ടിച്ചുകളക, ശിവലിംഗത്തെ പൊടിക്കുക എന്നിങ്ങനെ എന്തെന്തകൃത്യങ്ങൾ ചെയ്യില്ല? എല്ലാം ചെയ്യുവെന്നു ഭാവം. ലുനീഹി, ക്ഷപയ, ചൂർണ്ണീകുരു എന്ന ലോട്ട് മദ്ധ്യമപുരുഷൈകവചനക്രിയാപദങ്ങൾ കാലസാമാന്യത്തിൽ ക്രിയാസമഭിഹാരാർത്ഥത്തിൽ ചക്രേ എന്നതിനോടു ചേർന്നന്വയിക്കുന്നു. വൃത്തം വംശസ്ഥം.

൯൭. ശ്രുത്വാ=കേട്ടിട്ട്. ശ്രീനാരദോക്ത്യാ=നാരദന്റെ വചനത്താൽ. പുരദനുജകൃതം=പുരാസുരന്മാരാൽ ചെയ്യപ്പെട്ട. ന്യക്കൃതിം=ധിക്കാരത്തെ. മെത്തും............ചേതാഃ=വർദ്ധിക്കുന്ന കോപത്താൽ അന്ധമായ (ബോധമില്ലാതായ) മനസ്സോടുകൂടിയവനായി. കപർദ്ദീ=എവിടെ. അതിബലാഃ=ഏററവും ബലവാന്മാർ (ദുസ്സഹാഃ ദുഷ്ടബുദ്ധിന്മാർ) ആയ. ദാനവകൂട്ടർ=അസുരാധമന്മാർ. ഉത്ഥാ

യ=എഴുനീററ്. ദഷ്ടാ............വക്ത്രഃ=ദഷ്ടാധരപുടമായും വികടയായ ഭ്രുകുടി (ഭ്രൂഭംഗം)കൊണ്ടു ഭീമമായുമിരിക്കുന്ന മുഖത്തോടുകൂടിയവനായി, സദ്യഃ=വേഗത്തിൽ. ദൈത്യാൻ=അസുരന്മാരെ. നിഹന്തും=കൊല്ലുവാൻ. പ്രകടിതമഹിമാ=പ്രകടിതമായ മഹിമാവിനോടുകൂടിയവനായിട്ടു. സമ്പ്രതസ്ഥേ=പുറപ്പെട്ടു. പിനാകീ=ശിവൻ. നാരദൻ പറഞ്ഞു ത്രിപുരന്മാർ ചെയ്യു ധിക്കാരം കേട്ടപ്പോൾ, പിനാകി കോപത്താൽ മനസ്സു ഭ്രമിച്ച്, "എവിടെ ആ ഖലന്മാരായ രാക്ഷസാധമന്മാർ" എന്നു ചോദിച്ചുംകൊണ്ടെഴുനീററു, ചുണ്ടുകടിച്ചു പുരികം വളച്ചു, മുഖം കണ്ടാൽ ഭയം തോന്നുംവിധത്തിലായിത്തീൎന്നിട്ടു ത്രിപുരന്മാരെ വധിപ്പാനായി പുറപ്പെട്ടു. വൃത്തം സ്രഗ്ദ്ധര.

ഗദ്യം ൪. വിശ്വാധീശൻ=ലോകേശ്വരൻ. തല്മൂടേറിന=തലയുടെ മൂടിൽ കേറിയ (തലക്കു പിടിച്ച) കോപാവേശാൽ=കോപത്തിന്റെ ആവേശത്താൽ. മുപ്പുരം=ത്രിപുരങ്ങളെ. അത്ഭുതകലവി=ആശ്ചര്യാതിശയം. പുകഴ്ന്നീടാമോ=പുകഴ്ത്തുവാൻ സാധിക്കുമോ? (സാധിക്കയില്ലെന്നൎത്ഥം). കനകമഹാഗിരി=സ്വൎണ്ണപൎവ്വതം (മഹാമേരു). ഭുജഗവരൻ=സൎപ്പശ്രേഷ്ഠൻ (വാസുകി). ചാരുത=മനോഹരത്വം. മാരുതപക്ഷം=വായുവാകുന്ന തൂവൽ (ശരങ്ങളിൽ വേഗാധിക്യത്തിന്നുവേണ്ടി വച്ചുകെട്ടുന്ന തൂവൽ). സഹേലം=ലീലയോടുകൂടി. ദഹനം=അഗ്നിയെ. മഹാത്മാ=മഹാശയനായ. നാരായണൻ=വിഷ്ണു. നാരാചാകൃതി=അസ്ത്രത്തിന്റെ ആകൃതി. അഗ്രേ=മുമ്പിൽ. മാരാരാതി=ശിവൻ. സമക്ഷം=പ്രത്യക്ഷമായിട്ടു. വീക്ഷാമാസേ=കാണപ്പെട്ടു. തദനു=അതിനുശേഷം. ജഗ........വേഷഃ=മൂന്നു ലോകത്തിന്നും ഭയം തോന്നിക്കുന്ന വേഷത്തോടുകൂടിയവനായി, ദൃഢതരകല്പിതപരികരബന്ധഃ=ഉറപ്പോടുകൂടി പരികരം ബന്ധിച്ചവനായി, തുംഗശതാംഗം=ഉന്നതമായ രഥത്തെ. അലങ്കുൎവ്വാണഃ=അലങ്കരിക്കുന്നവനായി, സജ്യ........ബാണഃ=ഞാണേററിയ വില്ലിൽ ശരം തൊടുത്തവനായി, ബൃംഹിത..........................കോലാഹലം=ബൃംഹിതശബ്ദസമായ (വൎദ്ധിച്ച ബദ്ധപ്പാടോടുകൂടിയ). വിശൃംഖലചംക്രമം (തടവില്ലാത്ത യാത്ര) കൊണ്ടുള്ള സംഭ്രമത്താൽ കമ്പിതമായ (വിറച്ച) ഭുവനകടാഹം. രൂക്ഷതരേ........ദിഗന്തഃ=അതിരൂക്ഷങ്ങളായ കണ്ണ

കളുടെ പാതത്തിൽനിന്നു പുറപ്പെടുന്ന അലാതകലാപം (തീക്കൂട്ടം) കൊണ്ടു ദിഗന്തങ്ങളെ ജ്വലിപ്പിക്കുന്നവനായി, തൽക്ഷണ........ഹർഷം. (ക്രി. വി.)=തൽക്ഷണം ഉണ്ടായ കൌതുകത്തോടും ഹർഷത്തോടുംകൂടി. കൌസുമവർഷം=പുഷ്പവൃഷ്ടി. ദിവ്യജനാനാം=ദിവ്യജനങ്ങളുടെ. ഭവ്യതരോക്തീഃ=ശുഭതരങ്ങളായ വചനങ്ങളെ (സ്തുതിവാക്യങ്ങളെ). ശ്രാവംശ്രാവം=കേട്ടുകേട്ട്. ത്രിപുരാ........ധിക്കൃതിം=ത്രിപുരന്മാർ ചെയ്ത ധിക്കാരത്തെ. ഉച്ചൈഃ=വലുതായ (ധിക്കൃതിവിശേഷണം). സ്മാരം സ്മാരം=സ്മരിച്ചു സ്മരിച്ച്. തൽഗതകരുണാം=അവരിലുള്ള ദയയെ. ഹാരം ഹാരം=ഹരിച്ചു ഹരിച്ച്. കോപവികാരം=കോപവികാരത്തെ. കാരം കാരം=ചെയ്തു ചെയ്ത്. (ശ്രാവം ശ്രാവം, സ്മാരം സ്മാരം, ഹാരം ഹാരം, കാരം കാരം ഇവ ആഭീക്ഷ്ണ്യാർത്ഥത്തിൽ ണമുലന്തങ്ങൾ). ത്രിഭുവനചക്രം=മൂന്നു ലോകങ്ങൾ. മുട്ടെ=മുഴുവൻ. വിറയ്ക്കുംപരിചു=വിറയ്ക്കുംവണ്ണം. അട്ടഹ......വദനഃ=അട്ടഹാസത്തിന്റെ ധ്വനികൊണ്ടു ദാരുണമായ മുഖത്തോടുകൂടിയവനായി, ചതു........കളം=ചതുരംഗങ്ങളാൽ (ആന തേർ കാലാൾ കുതിരകളാൽ) ഉദ്ധതമായ സൈന്യകോലാഹലത്തോടുകൂടിയതും, ഉച്ഛ്രിതകേതനം=ഉയർത്തപ്പെട്ട കൊടികളോടുകൂടിയതും, ഉച്ചനികേതനം=ഉന്നതങ്ങളായ ഗൃഹങ്ങളോടു കൂടിയതുമായ. ഉഗ്ര......വരം=ഉഗ്രന്മാരായ മഹാസുരന്മാരുടെ ശ്രേഷ്ഠപുരത്തെ. അഗ്രേ=മുമ്പിൽ. ലക്ഷീകുർവ്വൻ=ലക്ഷ്യമാക്കിച്ചെയ്യുന്നവനായി, അക്ഷീണാഭോ=ക്ഷയിക്കാത്ത ആഭയോടു (തേജസ്സോടു)കൂടിയവനായി, സംഹൃതിരൂപീ=സംഹാരരൂപനായിട്ട്. കപാലീ=ശിവൻ. ജഗദീശ്വരനായ ശിവൻ തലയിൽ കയറിയ ക്രോധത്തോടുകൂടി ത്രിപുരദഹനം ചെയ്വാനെഴുന്നള്ളിയ സമയത്തെ അത്ഭുതാതിരേകം വർണ്ണിക്കാവതല്ല. മഹാമേരു വില്ലായി, വാസുകി ഞാണായി, ഭൂമിദേവി തേരായി, സൂര്യചന്ദ്രന്മാർ തേർച്ചക്രങ്ങളായി, ചതുർവ്വേദങ്ങൾ കുതിരകളുമായി. ശ്രീനാരായണൻ വായുവിനെ തൂവലായിക്കെട്ടിയതും അഗ്നിയെ അഗ്രത്തിലാക്കിയതുമായ ഒരസ്ത്രമായിത്തീന്ന് ശിവന്റെ വലംതൃക്കയ്യിൽ കാണപ്പെട്ടു. അപ്പോൾ ഭഗവാൻ ത്രൈലോക്യഭയങ്കരമായ വേഷം പൂണ്ട്, ഏററവും ഉറപ്പിൽ പരികരം ബന്ധിച്ച്, ഉന്നത

മായ തേരിൽ കയറി, കലവില്ലിൽ ശരം തൊടുത്ത്, ബദ്ധപ്പെട്ടുള്ള നടത്തത്താൽ കിടന്നു കലുങ്ങുന്ന ഭുവനകടാഹം ഉതിരുമാറു ചെന്തീക്കനൽ ചിതറുന്ന കണ്ണുകൾകൊണ്ടു നോക്കുമ്പോൾ പുറപ്പെട്ട തീജ്വാലാമാലകളാൽ ദിക്കുകളെ ജ്വലിപ്പിച്ചുകൊണ്ടും, പെട്ടെന്നുണ്ടായ ഹർഷാത്ഭുതങ്ങളോടുകൂടി പുഷ്പവൃഷ്ടി ചെയ്തു സ്തുതിക്കുന്ന ദിവ്യജനങ്ങളുടെ സ്തുതികളെ കേട്ടുകൊണ്ടും, ത്രിപുരന്മാർ ചെയ്ത വലിയ ധിക്കാരത്തെ ഓർത്തുകൊണ്ടും, അവരിലുള്ള ദയയെ വെടിഞ്ഞുകൊണ്ടും, ക്രോധവികാരത്തെ പ്രകടിപ്പിച്ചുകൊണ്ടും, ലോകം മൂന്നും കിടുകിട വിറയ്ക്കുമാറു വളർന്നുയർന്ന അട്ടഹാസങ്ങളാൽ ഭീഷണമായ മുഖം കലർന്നും, ചതുരംഗസേനകളിൽനിന്നു കോലാഹലം പുറപ്പെടുന്നതും കൊടികളുയർന്നതും ഉന്നതഗൃഹങ്ങളോടുകൂടിയതുമായി മുമ്പിൽ നില്ക്കുന്ന ത്രിപുരന്മാരുടെ പുരത്തെ ലാക്കാക്കിക്കൊണ്ടും, അതിപ്രവൃദ്ധമായ തേജസ്സോടുകൂടി സംഹാരരുദ്രരൂപനായിട്ടു നിലകൊണ്ടു.

൭൭. പ്രക്ഷോഭം = പ്രക്ഷോഭത്തെ. വിശ്വചക്രപ്രമഥനം = ലോകചക്രത്തെ മഥനം ചെയ്യുന്നതായ (പ്രക്ഷോഭവിശേഷണം) ഉഗ്രാടോപാൽ = ഉഗ്രമായ ആടോപത്താൽ. ദനുജപരിവൃഢാൻ = അസുരവരന്മാരെ. വീക്ഷ്യ = കണ്ടിട്ട്. പാഷണ്ഡവേഷാൻ = നാസ്തികന്മാരുടെ വേഷത്തോടുകൂടിയ (ദനുജപരിവൃഢാൻ എന്നതിന്റെ വിശേഷണം). തികതിലപിടിപെട്ട് = വലിച്ച്. അബ്ജബാണാരി = കാമവൈരി ആകൃഷ്യ = വലിച്ചിട്ട്, നിടിലമിഴി = നെറ്റിക്കണ്ണ്. ഉത്ഥിതഃ = ഉത്ഥിതമായി. ജാതവേദാഃ = അഗ്നി. ത്രൈലോക്യത്തെ കീഴ്മേൽ മറിക്കുന്ന ക്ഷോഭം കേട്ടു പെട്ടെന്നു പുറപ്പെട്ടു യുദ്ധത്തിന്നടുക്കുന്ന പാഷണ്ഡവേഷധാരികളായ ത്രിപുരന്മാരെ കണ്ടപ്പോൾ കോപം സഹിക്കവഹിയാതായി കാമാന്തകൻ ശരം ആകർഷിച്ചുംകൊണ്ടു നിന്നു. അപ്പോൾ നെറ്റിത്തടത്തിലെ കണ്ണിൽനിന്നു തീ പുറപ്പെട്ടു. വൃത്തം സ്രഗ്ദ്ധരാ.

൭൮. കല്പാ.........ജ്ജ്വലന = പ്രളയകാലത്തു ഉദ്ദീപിച്ച അഗ്നിയോടു സാദൃശ്യം. രോദോന്തരാളം = ആകാശത്തിന്റെയും ഭൂമിയുടേയും മദ്ധ്യത്തെ. മൂളന്ന് = പെട്ടെന്ന്. അതികഠിനം (ക്രി. വി.) ഉച്ചൈഃ = ഉയരത്തിൽ. ഉജ്ജ്വലാട്ടഹാസം = ഉജ്ജ്വലിക്കുന്ന അട്ടഹാസത്തോ

ടിയതായിട്ട്. ദശ്ധ്വാ=ദഹിച്ചിട്ട്. ത്രിലോകീം=ത്രൈലോക്യത്തെ. ഭസ്മീകത്തും=ഭസ്മമാക്കുവാൻ ജഗത്........ശിഖഃ=ലോകത്തെ ഭക്ഷിക്കശീലമായ ശബ്ദായമാനകളായ ജ്വാലകളോടുകൂടിയതായിട്ടു. കൃഷ്ണവർത്മാ=അഗ്നി. ദിദീപേ=ദീപിച്ചു. പ്രളയകാലത്തു കത്തിജ്വലിക്കുന്ന അഗ്നിയോടു തുല്യമായി, ഭൂമിയുടേയും ആകാശത്തിന്റെയും മദ്ധ്യം കത്തിക്കാളിച്ച്, കഠിനമായി ശബ്ദിച്ചുയന്ന്, മുപ്പുരത്തിൽ കടന്നുപിടിച്ച് അതിനെ ഭസ്മമാക്കി, മൂന്നു ലോകങ്ങളും ഭസ്മമാക്കുവാൻവേണ്ടി, സവ്വലോകങ്ങളേയും തിന്നൊടുക്കുന്ന അഗ്നി ജ്വലിച്ചു. വൃത്തം സ്രഗ്ദ്ധര.

൮൦. ദഗ്ദ്ധ്വാ ദഗ്ദ്ധം=(ക്രി. വി.) ദപ്പത്താൽ ഉദഗ്രമാകുംവണ്ണം. പുരാണാംത്രയം=ത്രിപുരങ്ങളെ. അഗ്നിദേവ=അഗ്നി. ഗ്രസിതും=വിഴുങ്ങുവാൻ. അതിതരാം=ഏററവും. ദിക്ഷു=ദിക്കുകളിൽ. ജാജ്വല്യമാനേ=ഏററവും ജ്വലിക്കുന്ന സമയത്ത്. ഉൽഭ്രാന്താഃ=ഉൽകടമാംവണ്ണം ഭ്രാന്തരായ. ദേവാഃ=ദേവന്മാർ. ദ്രുഹിണഹരിമുഖാഃ=ദ്രുഹിണൻ (ബ്രഹ്മാവ്) വിഷ്ണു മുതലായ (ദേവാഃ എന്നതിന്റെ വിശേഷണം). ക്ഷിപ്രം=വേഗം. ആവിർഭവന്തഃ=പ്രത്യക്ഷീഭവിക്കുന്നവരായിട്ട്. സുപ്രീത്യൈ=സുപ്രസാദത്തിന്നായി. തുഷ്ടുവുഃ=സ്തുതിച്ചു. ദിവി ച=ദ്യോവിലും. ദിവിചരാഃ=വ്യോമചാരികൾ. വർഷുകാഃ=വർഷിക്കുന്നവരായിട്ട്. പുഷ്പപാളീം=പുഷ്പനിരയെ. മുപ്പുരത്തെ അരനിമിഷംകൊണ്ടു ദഹിച്ച് മുപ്പാരും വിഴുങ്ങുവാൻവേണ്ടി ആ മഹാഗ്നി ദിക്കുകളിൽ ജ്വലിപ്പാൻ തുടങ്ങിയപ്പോൾ ബ്രഹ്മവിഷ്ണുപ്രഭൃതികളായ ദേവന്മാർ പരിഭ്രമിച്ചു പ്രത്യക്ഷമായി ശിവനെ പ്രസാദിപ്പിപ്പാൻ സ്തുതിച്ചു. ആകാശചാരികൾ ദ്യോവിലും പുഷ്പവൃഷ്ടി ചെയ്തു സ്തുതിച്ചു. വൃത്തം സ്രഗ്ദ്ധര.

ഗദ്യം ൩. ജയജയ=ജയിച്ചാലും ജയിച്ചാലും. സുരജനപരിവൃഢ=ദേവശ്രേഷ്ഠ! ശങ്കര=ശിവ! പദ...........ശങ്കര=പദപത്മങ്ങളുടെ നമസ്കാരത്തിൽ രതരായ ജനങ്ങൾക്കു ശുഭം ചെയ്യുന്നവനേ! സകല...........കിങ്കര=എല്ലാ ദേവാസുരന്മാരുമാകുന്ന ഭാസുരന്മാരായ കിങ്കരന്മാരോടു കൂടിയവനേ! സാക്ഷാൽ...........ഭയങ്കര=ക

ണ്ണിൽപ്പെട്ട ദുർജ്ജനസംഘങ്ങൾക്കു ഭയങ്കരനായവനേ! ഭസിത......ഭാസുര=ഭസ്മക്കുറിയുടെ സ്പഷ്ടശോഭകൊണ്ടു മനോഹരനായവനേ! ഭുവന..........ധുരന്ധര=ലോകങ്ങളുടെ ജനനസ്ഥിതിനാശങ്ങളിൽ ഭാരവാഹിയായവനേ! ഭീഷണ..........കന്ധര=ഭയങ്കരമായ വിഷംകൊണ്ടു കറുത്ത കഴുത്തോടുകൂടിയവനേ! ഭീമഭവാപഹ=ഘോരസംസാരത്തെ ഹനിക്കുന്നവനേ! കരുണാമന്ഥര=കരുണകൊണ്ടു മനോഹരനായവനേ! ചണ്ഡ..........ലോചന=സൂര്യ്യനും ചന്ദ്രനും അഗ്നിയുമായ കണ്ണുകളോടു കൂടിയവനേ! മുണ്ഡ..........ഭൂഷണ=മുണ്ഡപ്രകരം (കപാലമാല) കൊണ്ടു ശോഭിക്കുന്ന ഭൂഷണങ്ങളോടുകൂടിയവനേ! ഗണ്ഡ..........മണ്ഡിത=ഗണ്ഡങ്ങളിൽ പ്രതിഫലിച്ച ഉരുവായ (വലിയ) മണികളുടെ ഛവിയോടുകൂടിയ കുണ്ഡലികളെക്കൊണ്ടു കൃതമായ കുണ്ഡലങ്ങളാൽ അലങ്കരിക്കപ്പെട്ടവനേ! മന്ദ..........മ്പര=മന്ദസ്മിതകാന്തികൊണ്ട് ആകാശത്തെ നിർമ്മലമാക്കിയവനേ! ദന്തി..........മ്പര=ആനയുടെ പുതിയ തോൽകൊണ്ടു വസ്ത്രം ധരിച്ചവനേ! സന്ത..........ലയ=സന്തർപ്പണം ചെയ്യപ്പെട്ട മുനിമാരിലുള്ള പരമദയയ്ക്കിരിപ്പിടമായവനേ! കന്ദർപ്പാന്തക=കാമാന്തക! പാലയ പാലയ=രക്ഷിച്ചാലും രക്ഷിച്ചാലും. പുഷ്പ..........മോചന=പൂവമ്പന്റെ ദർപ്പം കളഞ്ഞവനേ! കല്പപാദപ=കല്പവൃക്ഷമേ! ഭക്തിശാലിഷു=ഭക്തിയുള്ളവരിൽ. സർപ്പ..........ഹുതവഹ=വ്യാപിക്കുന്ന അതികഠിനമായ നേത്രാഗ്നിയോടു കൂടിയവനേ! ദർപ്പ..........വിമഥന=ദർപ്പമായ ദൈത്യസമൂഹത്തെ നശിപ്പിക്കുന്നവനേ! വിഹിത........രക്ഷണ=സർവ്വലോകങ്ങളുടെയും രക്ഷണത്തെ ചെയ്യുവനേ! കര........കൃതാന്ത=കരത്തിങ്കൽ ക്ഷണനേരം ചലിതമായ ശൂലംകൊണ്ടു കൃതാന്തനെ (യമനെ) മട്ടിച്ചവനേ! കൃതാന്തരായ........മദാമോദ=കൃതാന്തരായമായ (വിഘ്നം വരുത്തപ്പെട്ട) പുരരിപുപുരന്ധ്രികളുടെ (പുരന്മാരായ ശത്രുക്കളുടെ സ്ത്രീകളുടെ) മദാമോദത്തോടു കൂടിയവനേ! ദാമോദരഹിത=വിഷ്ണുപ്രിയ! മകരകേതു........തായമാന=മകരകേതുശാതോദരിയുടെ (രതീദേവിയുടെ) ബാഷ്പധാരീപ്രവാഹത്തിന്നു മേഘമെന്നപോലെ ആചരിക്കുന്നവനേ (കാമപത്നിയായ രതിദേവിക്കു കരയുവാനിടയാക്കിയവനേ). തായമാന........സ്തൂയമാന=തായമാനന്മാരായ (പെരുകിയ) കിന്നരകിര

പുരുഷന്മാരുടെ ഗുണങ്ങളാൽ സ്തുതിക്കപ്പെടുന്നവനേ! യമാ.........രിജാത=സുരാധിപാരിജാതത്തെ (അസുരഗണത്തെ) യമമുഖത്തിൽ നിവേശിപ്പിച്ചവനേ! പാരിജാത.........കാന്താര=പാരിജാതത്തിൽനിന്നുള്ള പാടലവർണ്ണത്തിൻെറ പാടച്ചരം (കവരുന്നത്) ആയ കോടീരകാന്താരത്തോടു (ജടാവനത്തോടു) കൂടിയവനേ! കാന്താ.........പ്രകാശമാന=കാന്തയെക്കൊണ്ടു രമണീയമായ വാമാങ്കദേശത്താൽ പ്രകാശിക്കുന്നവനേ! കാശമാന.........കാര=കാശമാനന്മാരുടെ (ദുഷ്ടന്മാരുടെ) ശമനത്തിങ്കൽ സമർത്ഥതരമായ ആകാരത്തോടു കൂടിയവനേ! രാകാ.........കടാക്ഷ=ചന്ദ്രനെപ്പോലെ ശീതളകാന്തികളായ കടാക്ഷങ്ങളോടു കൂടിയവനേ! വികടാ.........കുമാര=വികടവും അക്ഷയവുമായ കർമ്മമാകുന്ന സമുദ്രത്തിൻെറ ചുളുകീകാരത്തിൽ (പാനത്തിൽ) കലശീകുമാരൻ (കുംഭോത്ഭവൻ) ആയവനേ! കുമാരപ്രിയജനക=സുബ്രഹ്മണ്യൻെറ പ്രിയപിതാവേ! യജന.........രൂപ=യജനകർമ്മത്തിൽ കർമ്മനായ ദക്ഷൻെറ ക്ഷപണത്തിന്നുവേണ്ടി ആഹൃതം (ധൃതം) ആയ ഘോരവീരഭദ്രരൂപത്തോടുകൂടിയവനേ! പരശു.........സാരസ=പരശുകൊണ്ടു വിലസിക്കുന്ന കരോരകരപത്മത്തോടു കൂടിയവനേ! സാര.........കബളന=സാരം (ശക്തി) ഏറിയതും ദീപ്രങ്ങളായ മണിസംഘങ്ങളോടുകൂടിയതുമായ ഉരഗത്തിൻെറ ഘോരഗരളത്തെ കബളനം ചെയ്യുവനേ! കബളന.........സാദ്ധ്വസ=കബളനം (രുദ്രരൂപണയുള്ള സംഹരണം)കൊണ്ടു സമസ്ത ഭുവനങ്ങളുടെയും സാദ്ധ്വസത്തെ (ഭയത്തെ) കളഞ്ഞവനേ! സാദ്ധ്വസാ.........ധര=സാധുവായും അസാധാരണമായും ധാരാളം (ധാരാവാഹി) ആയുമുള്ള ദശനരുചിയെ (ദന്താംശുവിനെ) ധരിക്കുന്ന അധരത്തോടുകൂടിയവനേ! ധരാ.........വിവർത്ത=ധരാധരാത്മജയുടെ (ശ്രീപാർവ്വതിയുടെ) പുണ്യപൂരത്തിൻെറ വിവർത്തം (പരിണാമം) ആയവനേ! രവി.........ചതുര=രവിയുടെ വർത്തമാനമായ (വർദ്ധിക്കുന്ന) തേജസ്സിൻെറ പ്രചണ്ഡതയുടെ ഖണ്ഡനത്തിൽ നിപുണനായവനേ! ചതുരാ.........സ്തുതേ=നാലുവേദങ്ങളാലും ചെയ്യപ്പെട്ട സ്തുതിയോടുകൂടിയവനേ! നമോസ്തുതേ=നിന്തിരുവടിക്കു നമസ്കാരം ഭവിക്കട്ടെ. സാരം സ്പഷ്ടം. ഇതിൽ കർണ്ണാനന്ദകരമായ അനുപ്രാസം ശബ്ദാലങ്കാരം.

വ്യ൫. ഇത്ഥം=ഇപ്രകാരം. ഭക്ത്യാ=ഭക്തിയോടുകൂടി. ത്രിദശ ....................ശ്ലാഘനാം=ദേവന്മാരുടെ സ്തുതിയാകുന്ന വിജയശ്ലാഘയെ. സദ്യോ............പരിഭവഃ=പെട്ടന്നു മാഞ്ഞുപോയ കോപാഗ്നിയുടെ പരിഭവത്തോടുകൂടിയവനായി. സാന്ദ്ര...........ഭ്രമം=സാന്ദ്രമായ കാരുണ്യത്തിന്റെ അതിശയത്തോടുകൂടിയവനായിട്ട്. പ്രസാദം=സന്തോഷം. വചസാ=വാക്കുകൊണ്ട്. ദേവസംഘാൻ=ദേവസമൂഹങ്ങളെ. വിസൃജ്യ=അയച്ചിട്ട്. സ്വസ്ഥാത്മാ=സ്വസ്ഥമാനസനായ. മേരുധന്വാ=മഹാമേരു ധനുസ്സായവൻ (ശിവൻ). എഴുന്നള്ളീല്=എഴുന്നള്ളി. കൈലാസശൈലേ=കൈലാസാദ്രിയിൽ. ദേവകളുടെ സ്തുതികേട്ടു പെട്ടന്നു കോപാഗ്നി ശമിച്ചു കരുണ വളൎന്നു ഭഗവാൻ നല്ല വാക്കു പറഞ്ഞു ദേവകളെ അയച്ചു സ്വസ്ഥമാനസനായി കൈലാസത്തിലേക്കെഴുന്നള്ളി. വൃത്തം സ്രഗ്ദ്ധര.

വ്യ൨. കൈലാസാധിത്യകായാം=കൈലാസത്തിന്റെ അഗ്രഭൂമിയിൽ. കനക..........മന്ദിരേ=കനകംകൊണ്ടും രത്നങ്ങൾകൊണ്ടും നിൎമ്മിക്കപ്പെട്ട മഹാഗൃഹത്തിൽ. ബന്ധുരശ്രീ=മനോഹരകാന്തി. മാണിക്യതല്പേ=മാണിക്യമയമായ തല്പത്തിൽ. ആദരാൽ=ആദരവോടുകൂടി. അദ്രികന്യാം=ശ്രീപാൎവ്വതിയെ. ലീലാലോലം (ക്രി. വി)=ലീലയിൽ തൃഷ്ണയോടുകൂടി. വദനമലർ=മുഖപത്മം. പരമാനന്ദസിന്ധൌ=പരമാനന്ദസമുദ്രത്തിൽ. പുരരിപുഭഗവാൻ=ശിവൻ. പൂൎണ്ണസൌഖ്യം (ക്രി. വി.)=തികഞ്ഞ സൌഖ്യത്തോടുകൂടി. ന്യവാത്സിൽ=നിവസിച്ചു. കൈലാസത്തിന്റെ മുകളിൽ, കനകമണിമന്ദിരത്തിൽ, മാണിക്യതല്പത്തിൽ ശ്രീപാൎവ്വതിയെ ലാളിച്ചുംകൊണ്ടു ഭഗവാൻ സുഖമായി വസിച്ചു.



ഭാഷാപരിഷ്കരണക്കമ്മിററിവക

# പുസ്തകങ്ങൾ.

| | | | | |
|---|---|---|---|---|
| 1. | കിമ്മീരവധം ആട്ടക്കഥ (സവ്യാഖ്യാനം) | 0 | 5 | 0 |
| 2. | ഉത്തരാസ്വയംവരം ആട്ടക്കഥ ,, | 0 | 4 | 0 |
| 3. | ഭാഗവതം ഇരുപത്തിനാലുവൃത്തം ,, | 0 | 10 | 4 |
| 4. | ഗൌരീചരിതം ഭാഷാചമ്പു ,, | 0 | 8 | 0 |
| 5. | കാലകേയവധം തുള്ളൽ ,, | 0 | 6 | 0 |
| 6. | തോരണയുദ്ധം പാന ,, | 0 | 10 | 0 |
| 7. | രാമായണം 24 വൃത്തം (സവ്യാഖ്യാനം) | 0 | 6 | 0 |
| 8. | വിഷവൈദ്യം പാട്ട് | 0 | 2 | 0 |
| 9. | ജ്യോൽസ്നിക (വിഷവൈദ്യം) | 0 | 8 | 0 |
| 10. | പാൎവ്വതീപരിണ്ണയം കിളിപ്പാട്ട് | 0 | 8 | 0 |
| 11. | മനുഷ്യാലയചന്ദ്രിക തച്ചുശാസ്ത്രം (സവ്യാഖ്യാനം) | 0 | 12 | 0 |
| 12. | രാവണോത്ഭവം ഭാഷാചമ്പു (സവ്യാഖ്യാനം) | 0 | 8 | 0 |
| 13. | വിച്ഛിന്നാഭിഷേകം ഭാഷാചമ്പു ,, | 0 | 8 | 0 |
| 14. | സുഗ്രീവസഖ്യം ഭാഷാചമ്പു ,, | 0 | 8 | 0 |
| 15. | അംഗുലീയാങ്കം ഭാഷാചമ്പു ,, | 0 | 8 | 0 |
| 16. | ഉദ്യാനപ്രവേശം ഭാഷാചമ്പു ,, | 0 | 8 | 0 |
| 17. | മണിമേഖല (സുപ്രസിദ്ധമായ തമിഴ ഗ്രന്ഥത്തിന്റെ തൎജ്ജമ) | 1 | 0 | 0 |
| 18. | ചിലപ്പതികാരം ,, | 1 | 8 | 0 |
| 19. | ശ്രീരാമാശ്വമേധം കിളിപ്പാട്ട് | 2 | 8 | 0 |
| 20. | സഹകരണപ്രസ്ഥാനം (കെ. എം.) | 1 | 0 | 0 |
| 21. | സാഹിത്യദൎപ്പണം (ആദ്യത്തെ 5 പരിച്ഛേദം) | 1 | 8 | 0 |
| 22. | സമസ്തകേരളസാഹിത്യപരിഷത്തിന്റെ ദ്വിതീയസമ്മേളനറിപ്പോർട്ട് | 2 | 8 | 0 |
| 23. | ആൎയ്യദ്രാവിഡഭാഷകളുടെ പരസ്പരബന്ധം (ഡോക്ടർ എൽ. എ. രവിവൎമ്മ) | 1 | 12 | 0 |

സിക്രട്ടറി, ഭാഷാപരിഷ്കരണക്കമ്മിററി,

ചെമ്പൂക്കാവ്, തൃശ്ശിവപേരൂർ.